വാല്യം – 25 ലക്കം – 3 മാർച്ച് 2012 വില – 7 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം

പുതുക്കി പണിത കുട്ടംപേരൂർ സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയ പൂമുഖം

## ത്രിത്വത്തിന്റെ പ്രവാചകന് ആദരാഞ്ജലികൾ...





# ഉണരാം... ഉണർന്നു പ്രവർത്തിക്കാം...

മലങ്കര സഭയുടെ ചരിത്രരേഖകളിൽ ഒരു ഇതൾകൂടി ചേർത്തു കൊണ്ട് ഒരു മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ കൂടി പത്തനംതിട്ടയിൽ നടത്തപ്പെട്ടു. പുതിയ നൂറ്റാണ്ടിൽ മലങ്കര സഭയുടെ സാന്നിദ്ധ്യം നിർണ്ണയിക്കുവാനും സാമൂഹിക രാഷ്ട്രീയ സാംസ്കാരിക രംഗങ്ങളിലുള്ള വെല്ലുവിളികളിൽ രണ്ടായിരം വർഷം പഴക്കമുള്ള ഈ പൗരാണിക സഭ എന്നും നിറം മങ്ങാതെ ശോഭിക്കുവാൻ പുതുതായി തെരഞ്ഞെടുക്കപ്പെട്ട സഭാ സ്ഥാനികളും മാനേജിംഗ് കമ്മറ്റിയും അതീവ ശ്രദ്ധയോടെ പ്രവർത്തന നിരതമാകേണ്ടതുണ്ട്.

മൂന്ന് പ്രധാനപ്പെട്ട മേഖലകളിൽ പ്രത്യേകിച്ച് കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കുന്ന ഈ ചരിത്ര മുഹൂർത്തത്തിൽ ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ട്. ഒന്ന് രാഷ്ട്രീയരംഗമാണ്. ഭാരതത്തിലെയും കേരളത്തിലെയും രാഷ്ട്രീയ രംഗങ്ങളിൽ ഇന്ന് സഭയുടെ സാന്നിദ്ധ്യം സജീവമാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. സഭാമക്കളായ രാഷ്ട്രീയ പ്രവർത്തകരെ കണ്ടെത്തി അവരുടെ അനുഭാവത്തെ പ്രോത്സാഹിപ്പിച്ച് അവർക്ക് വളരാൻ അവസരം ഒരുക്കി മുന്നോട്ട് നയിക്കേണ്ടതാണ്. കേരളത്തിലെ ഓരോ പഞ്ചായത്തിലും തുടങ്ങി മുകളിലോട്ട് എല്ലാ മണ്ഡലങ്ങളിലുമുള്ള ഓർത്തഡോക്സ് സമ്മതിദായകരുടെ ഒരു കണക്കെടുപ്പ് നടത്തി രാഷ്ട്രീയ നേതൃത്വത്തെ ബോധ്യപ്പെടുത്തേണ്ടതാണ്. സഭയുടെ ശക്തി അവഗണിക്കുന്ന രാഷ്ട്രീയ നേതൃത്വങ്ങൾ ഉണർന്ന് പ്രവർത്തിക്കാൻ ഇത് സഹായിക്കും. ഈ സഭയോട് എങ്ങനെയും ആകാം എന്ന മനോഭാവത്തിന് മാറ്റം വരുത്തണം.

മുഖപത്രിക



രണ്ടാമതായി മാധ്യമ രംഗത്തുള്ള സഭയുടെ സ്വാധീനവും സാന്നിദ്ധ്യവുമാണ്. വാർത്തകൾ വസ്തുനിഷ്ഠമായി ലോകത്തിനു മുമ്പിൽ സമയോചിതമായി എത്തിക്കുവാനുള്ള സംവിധാനം സഭാമക്കളായ മാധ്യമ പ്രമുഖരെയും, പ്രവർത്തകരേയും സമ്മേളിപ്പിച്ച് ഒരു മാധ്യമ ബന്ധ സമിതി രൂപീകരിക്കുന്നത് പൊതുസമ്പർക്കത്തിന് സഹായിക്കും.

മൂന്നാമതായി എക്യുമെനിക്കൽ രംഗത്തുള്ള സഭയുടെ പ്രവർത്തനങ്ങളാണ്. പൗരാണികമായ ഈ സഭയെ മാറ്റിനിർത്തി പുതുതായി രൂപംകൊണ്ട സഭകൾ മുന്നേറുമ്പോൾ ആ രംഗങ്ങളിൽ പുത്തൻ ആശയങ്ങളും സമീപനങ്ങളും രൂപീകരിക്കേണ്ടതും ശക്തിപ്പെടുത്തേണ്ടതും ഇന്നിന്റെ ആവശ്യമാണ്. ആത്മീയ രംഗങ്ങളിലെ വെല്ലുവിളികളെ സഭകൾ കൂട്ടായി നേരിടുന്നതിനുള്ള കർമ്മ പദ്ധതികൾ രൂപീകരിക്കേണ്ടിയിരിക്കുന്നു.

അധികാരം ലഹരി തരുന്നതാണ്. ആ ലഹരിയിൽ മതിമറന്ന് നിഷ്ക്രിയരാകുവാനല്ല പൊതുവിന്റെ നന്മയ്ക്കായി ഉണർന്ന് പ്രവർത്തിക്കുവാനും സഭയുടെ കൊമ്പ് ഉയർത്തപ്പെടുവാനും സമൂഹത്തിൽ ഉത്തമ ക്രിസ്തീയ സാക്ഷ്യം പങ്കുവയ്ക്കുവാനും സാധിക്കണം. ആയതിന് പുതുതായി തെരഞ്ഞെടുക്കപ്പെട്ടവർക്കു സാധിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. എല്ലാവർക്കും ബഥേൽ പത്രിക പത്രാധിപ സമിതിയുടെ ഹൃദയം നിറഞ്ഞ മംഗളാശംസകൾ.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

വാല്യം – 25 ലക്കം – 3

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org



**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ` 100 |
| 2 വർഷം | ` 200 |
| 5 വർഷം | ` 450 |
| 15 വർഷം | ` 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ` 5000 |
| Front Inner B/W | ` 3000 |
| Back Inner B/W | ` 2500 |
| Favours Recived | ` 500 |




## മാർച്ച് – 2012

05 ഇടയപത്രിക
മലങ്കര അസ്സോസിയേഷനും സ്ഥാനമോഹങ്ങളും
തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

വ്രതശുദ്ധിയുടെ പുണ്യദിനങ്ങൾ — 06
ജേക്കബ് ഉമ്മൻ മുളക്കുഴ

07 മലങ്കര സഭയുടെ പ്രകാശഗോപുരം
ഫാ. ഡോ. തോംസൺ റോബി

ഇവർ ചെയ്യുന്നത് എന്തെന്നറിയായ്കയാൽ ... — 10
തോമസ് കുര്യൻ

11 സഹനം – ദൈവജനത്തിന്റെ ഓഹരി
ഫാദർ. സഖറിയാ പനയ്ക്കാമറ്റം

ജീവിതം ഒരു പരദേശപ്രയാണം — 13
ഫാ. പി.വി. ജോൺ

15 ഇടവക സമിതികളിലെ വനിതാ പ്രാതിനിധ്യം
വർഗീസ് ജോൺ, തോട്ടപ്പുഴ

രാഷ്ട്രീയധർമ്മങ്ങൾ — 16
ഫാ. പി.കെ. കോശി

19 വേദപുസ്തകത്തിന്റെ പുനർവായനയും, പുനർവ്യാഖ്യാനവും അഭികാമ്യമോ?
കെ.ജെ. കോശി

ലോഗോസ് ഏവൻഗേല്യോന്യധ്യാനം — 21
ഫാ. നൈനാൻ കെ. ജോർജ്ജ്

25 ശിഥിലമാകുന്ന കുടുംബ ബന്ധങ്ങളും പതിരാകുന്ന കതിരുകളും
സോളി ജി. ഫിലിപ്പ്

ഭദ്രാസനവാർത്തകൾ — 26
ബാലപത്രിക — 27
സണ്ടേസ്കൂൾ വാർത്തകൾ — 30

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ

പത്തനംതിട്ട 2012 മാർച്ച് 7

ഇടയപത്രിക



# മലങ്കര അസ്സോസിയേഷനും സ്ഥാനമോഹങ്ങളും

## തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

2012 മാർച്ച് മാസം 7-ാം തീയതി പത്തനംതിട്ടയിൽ വച്ച് നടന്ന മലങ്കര അസ്സോസിയേഷൻ പുതിയ സഭാ സ്ഥാനികളുടെയും, മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും തിരഞ്ഞെടുപ്പ് പൂർത്തിയാക്കിയപ്പോൾ സ്ഥാനമാനങ്ങൾക്ക് വേണ്ടി ഏതു രീതിയും അവലംബിക്കുവാൻ ആഗ്രഹിക്കുന്നവരുടെ എണ്ണം വർദ്ധിച്ചു എന്ന സത്യം നമ്മെ ചില വീണ്ടു വിചാരങ്ങൾക്ക് നിർബന്ധിക്കുന്നുണ്ട്.

പൊതു തെരഞ്ഞെടുപ്പിന് സമാനമായ വീറും വാശിയും ഇത്തവണത്തെ സഭാ തെരഞ്ഞെടുപ്പിന് ഉണ്ടായിരുന്നു. സഭയുടെ ഉന്നത ഭരണാധികാര സമിതിയിലേക്ക് തെരഞ്ഞെടുക്കപ്പെടേണ്ടുന്നവരുടെ ആത്മീയ സംഘടനാ പാരമ്പര്യവും, മുൻകാല പ്രവർത്തന പാരമ്പര്യങ്ങളും ആത്മീയ ജീവിത പ്രതിബദ്ധതയും സഭാ സ്നേഹവുമൊക്കെ പലപ്പോഴും പരിഗണിക്കപ്പെടാതെ, പ്രാദേശിക-രാഷ്ട്രീയ-സങ്കുചിത വികാരങ്ങളെ ഊതിപ്പെരുപ്പിക്കാൻ ചിലരെങ്കിലും നടത്തിയ ശ്രമം അത്യന്തം അപലപനീയമാണ്.

സ്ഥാനമാനങ്ങൾക്ക് വേണ്ടി ആരെ കൂട്ടുപിടിക്കാനും, വിലപേശാനും ശ്രമിക്കുന്നവരുടെ എണ്ണം വർദ്ധിച്ചപ്പോൾ തെരഞ്ഞെടുപ്പ് രംഗം, സഭാ തെരഞ്ഞെടുപ്പ് രംഗം പാലിക്കേണ്ടുന്ന മാന്യതയുടെ അതിർവരമ്പുകളെ എല്ലാം ലംഘിച്ചു. അർഹതയുള്ളരെ സ്ഥാനങ്ങൾ തേടിഎത്തുന്നു, തേടി എത്തിയാലും അത് വേണ്ടെന്ന് വയ്ക്കുന്ന നിരവധി മഹാരഥന്മാർ നയിച്ച നമ്മുടെ സഭയുടെ പൂർവ്വചരിത്രം പലരും മറന്നു പോകുന്നു.

മലങ്കര സഭയിൽ നിലനിന്നുവരുന്ന ഭരണശൈലിക്ക് അടിസ്ഥാനം ജനാധിപത്യം ആയതിനാൽ എല്ലാവർക്കും മത്സരിക്കുവാൻ അവകാശമുണ്ട്. എന്നാൽ ഞാൻ വിചാരിക്കുന്ന വിധത്തിൽ എല്ലാവരും എനിക്ക് വോട്ട് ചെയ്യണം എന്ന് ചിന്തിക്കുന്നത് വിഡ്ഡിത്തമാണ്. സഭാ സ്നേഹം പറഞ്ഞാണ് പലരും സ്ഥാനാർത്ഥികളായി മുന്നോട്ടു വരുന്നത്. അവർ സഭയ്ക്കുവേണ്ടി- ഇടവക തലത്തിലും, ഭദ്രാസന തലത്തിലും, മറ്റും - എന്തു ചെയ്തു എന്നുകൂടി ചിന്തിച്ചിട്ട് സ്ഥാനാർത്ഥിത്വം പ്രഖ്യാപിച്ചിരുന്നുവെങ്കിൽ എന്ന് ചിന്തിച്ചു പോകുന്നു. സ്ഥാനാർത്ഥികളുടെ ഭദ്രാസന-ഇടവകതല പ്രവർത്തനങ്ങൾ തീർച്ചയായും അസ്സോസിയേഷൻ പ്രതിനിധികൾ ചർച്ച ചെയ്യും. അതിനനുസൃതമായി അവർ തങ്ങളുടെ സമ്മതിദായക അവകാശം വിനിയോഗിക്കും. തെരഞ്ഞെടുപ്പിൽ താൻ ജയിച്ചാൽ അത് തന്റെ കഴിവിന്റെ അംഗീകാരവും തോറ്റാൽ ഗ്രൂപ്പിസവും എന്ന വിലയിരുത്തൽ തികച്ചും ബാലിശമാണ്. സ്വതന്ത്രമായി കാര്യങ്ങളെ വിവേചിക്കാൻ കഴിവുള്ള അസ്സോസിയേഷൻ പ്രതിനിധികളുടെ വ്യക്തിത്വത്തെ തന്നെ കുറച്ചു കാണിക്കുന്നതാണ് ഇത്തരം വിലകുറഞ്ഞ പ്രചരണം.

ഞാൻ ജയിച്ചാലേ സഭ മുന്നോട്ട് പോകുകയുള്ളൂ എന്ന് ആരെങ്കിലും ചിന്തിക്കുന്നു എങ്കിൽ അത് മലർപൊടിക്കാരന്റെ സ്വപ്നം മാത്രമാണ്. സഭയെ നയിക്കുന്നത് വ്യക്തികളല്ല പരിശുദ്ധ റൂഹാ ആണ്. സഭയുമായുള്ള ബന്ധത്തിലാണ് അതിന്റെ അംഗങ്ങൾക്ക് വിലയുള്ളത്. അതിൽ നിന്ന് വിട്ടുമാറി സ്ഥാനമോഹങ്ങൾക്കായി സംഘടിക്കുന്നവർക്ക് നിലനിൽപ്പില്ല എന്ന് പലവട്ടം മലങ്കര സഭാ ചരിത്രം തെളിയിച്ചിട്ടുള്ളതാണ്.

പ്രവർത്തനങ്ങളിലെ ആത്മാർത്ഥത സമൂഹത്തെ ബോധ്യപ്പെടുത്തിയാൽ സ്ഥാനമാനങ്ങൾ താനെ തേടിയെത്തും എന്ന തിരിച്ചറിവോടെ പരിശുദ്ധ സഭയുടെ കെട്ടുപണിക്കായി തങ്ങളെതന്നെ സമർപ്പിക്കുവാൻ സർവ്വശക്തൻ ഏവരെയും സഹായിക്കട്ടെ.

# വ്രതശുദ്ധിയുടെ പുണ്യദിനങ്ങൾ

**ജേക്കബ് ഉമ്മൻ മുളക്കുഴ**

വ്രതശുദ്ധമായ പുലരികളിലേക്ക് സഭ മിഴി തുറന്നു കഴിഞ്ഞു. പ്രാർത്ഥനാമന്ത്രങ്ങൾ ഉണർത്തുന്ന തീർത്ഥപാതകളിലൂടെ ഭക്തസഹസ്രങ്ങൾ കാൽവറിയിലേക്ക് ഒഴുകി തുടങ്ങി. ഈസ്റ്റർ പുഷ്പങ്ങൾ വിടരുന്ന സന്തോഷദിനങ്ങളിലേക്ക് ഇനിയധികം ദൂരമില്ല. അദ്ധ്യാത്മിക ചൈതന്യം നിറയുന്ന, പ്രാർത്ഥനാ നിർഭരമായ ഈ ദിനങ്ങൾ നാടിനെയാകെ വിമലീകരിക്കുവാനുള്ളതാണ്. ഇനി വരുന്ന ദിവസങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നത് ദൈവത്തിന്റെ സ്നേഹസന്ദേശത്തെയാണ്. സാഹോദര്യത്തിന്റെയും സമഭാവത്തിന്റെയും സന്ദേശമാണ്.

നോമ്പിന്റെ ദിവസങ്ങൾക്കവസാനം ഒരു വിശ്വാസിക്കു ലഭിക്കുന്നത് ആന്തരികസാഫല്യമാണ്. കാഠിന്യം നിറയുന്ന തീർത്ഥപാതയുടെ ലക്ഷ്യവും ശരീരത്തിന്റെ ഇച്ഛകൾക്കു വഴങ്ങാതെയുള്ള നോമ്പുകളുടെ ലക്ഷ്യവും അതുതന്നെ. പ്രലോഭനങ്ങളെ അതിജീവിക്കുമ്പോൾ ദൈവവും പ്രാർത്ഥനാനിർഭരമായ മനസും രണ്ടല്ലെന്നു തിരിച്ചറിയുമ്പോൾ ഒരു വിശ്വാസിക്ക് സംതൃപ്തിയുണ്ടാകും. ദൈവം വിശുദ്ധിയുള്ള ഹൃദയത്തിലാണ് വസിക്കുന്നതെന്നറിയുന്നത് നോമ്പിന്റെ ശക്തികൊണ്ടാണ്.

വലിയനോമ്പ് ആരംഭിക്കുന്നതോടെ ക്രിസ്തുമത വിശ്വാസികൾക്ക് യഥാർത്ഥത്തിൽ നന്മയുടെ പൂക്കാലം പിറക്കുന്നു. അന്നത്തിനും ആഗ്രഹങ്ങൾക്കും മനസുകൊണ്ട് കടിഞ്ഞാണിട്ട് ഏകദൈവത്തോട് കൂടുതൽ അടുക്കുന്ന സമയം. വലിയനോമ്പ് ആത്മസംസ്കരണത്തിന്റെ സമയമാണ്. ഭക്ഷണത്തിൽ നിയന്ത്രണം പാലിക്കുന്നതോടെ നിത്യദാരിദ്രത്തിനു വിധിക്കപ്പെട്ടവരുടെ അവസ്ഥ മനസ്സിലാക്കുവാനും അവർക്ക് സഹായ ഹസ്തം നീട്ടുവാനും വിശ്വാസിക്ക് അവസരം ലഭിക്കുന്നു. ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും അമ്പതു ദിനരാത്രങ്ങളിലൂടെ വിശ്വാസിയുടെ മനസ്സ് വിശുദ്ധിയുടെ പവിത്രത ഏറ്റെടുക്കുന്നു. മനുഷ്യസ്നേഹത്തിന്റെ ഏറ്റവും മികച്ച ഉദാഹരണമായ ക്രൂശുമരണത്തിന്റെ ഓർമ്മ പുതുക്കുവാനും പ്രാർത്ഥനാ വഴികളിലൂടെ വിശ്വാസി സമൂഹത്തിന് കഴിയുന്നു.

പ്രവചനാതീതമായ കാലമാണിത്. നമ്മുടെ കൺമുമ്പിൽ എന്തും സംഭവിക്കാവുന്ന കാലം. ഏത് കാഴ്ചയും പ്രതീക്ഷിക്കേണ്ട കാലം. പണത്തിനുവേണ്ടിയുള്ള ദുരയും വിലപേശലും ജാതിമത- അന്ധതയിൽ നിന്നുയരുന്ന കുറ്റപ്പെടുത്തലുമൊക്കെ പങ്കിലമാകുന്ന കാലം. മത സൗഹാർദ്ദത്തിനു പേരുകേട്ട കേരളത്തിൽ മതത്തിന്റെ പേരിലുള്ള പോർവിളികൾ കേൾക്കുന്ന കാലം. സത്യവും ധർമ്മവും മറന്ന വിലകുറഞ്ഞ രാഷ്ട്രീയത്തിന്റെ പേരിൽ പകതീർക്കാനിറങ്ങിയവരുടെ കൂരപ്രവർത്തനങ്ങൾക്കും നാം സാക്ഷികളാകുന്നു. പകയുടെയും, വിദ്വേഷത്തിന്റെയും ദിവസങ്ങൾക്കു വിരാമമിടുവാൻ ''ശുബ്ക്കോനോ'' ശുശ്രൂഷയോടെ ഒരു വിശുദ്ധകാലം നാം ആരംഭിച്ചു.

വിവിധ മതവിഭാഗങ്ങൾ പല വഴികളിലൂടെ ദൈവത്തിലേക്ക് സഞ്ചരിക്കുന്ന ഈ ദിവസങ്ങളിൽ സമാധാനത്തിന്റെയും സാഹോദര്യത്തിന്റെയും സന്ദേശം നാം തിരിച്ചറിയേണ്ടിയിരിക്കുന്നു. അതിനു സഹായിക്കട്ടെ വ്രതശുദ്ധിയുടെ ഈ പുണ്യദിനങ്ങൾ.

# മാർ ഒസ്താത്തിയോസ്

# മലങ്കര സഭയുടെ പ്രകാശഗോപുരം

ഫാ. ഡോ. തോംസൺ റോബി

മലങ്കര ഓർത്തഡോക്സ് സഭയുടെ നവോമണ്ഡലത്തിൽ ഒരു പ്രകാശഗോളമായി പരിശോഭിച്ച മഹാതേജസ്സും ജീവകാരുണ്യ പ്രസ്ഥാനങ്ങളുടെ ജീവാത്മാവും പരമാത്മാവും, എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ വക്താവും, സ്നേഹത്തിന്റെ പ്രവാചകനും, കാരുണ്യത്തിന്റെ ഉറവിടവും , നൂതന ദൈവശാസ്ത്രത്തിന്റെ ഉപജ്ഞാതാവും നിരണം ഭദ്രാസനത്തിന്റെ ശക്തനായ സാരഥിയുമായിരുന്ന അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ ദേഹവിയോഗം സഭയ്ക്കും അശരണർക്കും, സമൂഹത്തിനും ഒരു തീരാനഷ്ടമാണ്. പ്രതിഭാധനനായിരുന്ന പിതാവിന്റെ വ്യക്തി മുദ്ര പതിയാത്ത മേഖലകൾ കുറവായിരുന്നു. “മലങ്കര സഭാരത്നം” എന്ന ബഹുമതി നൽകി സഭ അദ്ദേഹത്തെ ആദരിച്ചതുതന്നെ ആ പ്രതിഭയുടെ അംഗീകാരമായിരുന്നു. പരിശുദ്ധ ബസേലിയോസ് ദ്വിതീയൻ ബാവായുടെ അനുസ്മരണ പ്രസംഗത്തിൽ നടത്തിയ പരാമർശം തന്നെ ശ്രദ്ധേയമാണ്. “നമുക്ക് ഒരു നൊമ്പരം ഉള്ളിൽ ഉണ്ട്. തിരുമേനിയപ്പോലെ ഉള്ള മറ്റൊരു പിതാവ് നമുക്ക് ഇല്ലാതെ പോകുമോ? അന്യം നിന്നുപോകുന്ന വ്യക്തിത്വമാണ് തിരുമേനിയുടേത്.” തിരുമേനിയുടെ മരണത്തോടെ സഭയുടെ നേതൃത്വത്തിൽ അത്തരം മഹാപ്രതിഭകൾ അന്യം നിന്നു പോവുകയാണോ എന്ന സഭയുടെ നിലവിളി ഇതിന്റെ ശബ്ദമാണ്.

ലളിത ജീവിതവും ഉയർന്ന ചിന്തയും കൊണ്ട് ആത്മീയ മണ്ഡലത്തിലും പ്രവർത്തനരംഗത്തും തിരുമേനിയുടെ വ്യക്തി പ്രഭാവം വേറിട്ടു നിന്നിരുന്നു. അശരണരേയും അവഗണിക്കപ്പെട്ടവരേയും, രോഗികളേയും മറ്റ് സമൂഹത്തിൽ അവശത അനുഭവിക്കുന്ന സകലർക്കും ദൈവസ്നേഹത്തിന്റെ മധുരിമ പകർന്നു നല്കിയാണ് പിതാവ് വിടകൊള്ളുന്നത്. “എന്റെ ജീവിതം തന്നെ എന്റെ സന്ദേശം” എന്ന ഗാന്ധിയൻ ചിന്തയുടെ പ്രതിഫലനമായിരുന്നു പിതാവിൽ നാം ദർശിക്കുന്നത്. മനുഷ്യ സ്നേഹിയായിരുന്ന പിതാവിനെ ചിലർ ഇടതു പക്ഷ സഹയാത്രികനായി വിശേഷിപ്പിച്ചു. അതിനുള്ള മറുപടി” ഞാൻ സോഷ്യലിസ്റ്റാണ്. കമ്മ്യൂണിസ്റ്റല്ല. കമ്മ്യൂണിസം നിരീശ്വരമായതിനാൽ അത് തെറ്റാണ്. ദൈവവിശ്വാസം ഉണ്ടങ്കിലേ സഹോദര്യം പൂർണ്ണമാകയുള്ളു. ദൈവകൃപയിൽ വളരുമ്പോൾ മാത്രമേ എല്ലാവരേയും സഹോദരന്മാരായും സഹോദരിമാരായും കരുതുവാൻ കഴിയു ” എന്നായിരുന്നു. ഈ കാഴ്ചപ്പാടാണ് മലങ്കര സഭയുടെ 33-ൽപരം ജീവകാരുണ്യ പ്രസ്ഥാനങ്ങൾക്ക് അടിത്തറ ഇടാനും പ്രസംഗം മാത്രമല്ല പ്രവർത്തനത്തിൽ കൂടിയും സുവിശേഷം പ്രചരിപ്പിക്കുവാൻ അദ്ദേഹത്തിന് ഇടയായത്.

സ്ഥാനമാനങ്ങൾക്കും ഭൗതികനേട്ടങ്ങൾക്കും സ്ഥാനം നൽകാതെ ദൈവരാജ്യത്തിനു വേണ്ടി പൊരുതിയ ഒരു പോരാളിയെ ആണ് തിരുമേനിയുടെ ദേഹവിയോഗത്തിലൂടെ മലങ്കര സഭയ്ക്കും സമൂഹത്തിനും നഷ്ടമായിരിക്കുന്നത്. സാമൂഹ്യ പരിഷ്ക്കാരത്തിന്റെ പ്രവാചകനായ തിരുമേനി പാവങ്ങളുടെ ലോകത്ത് ധനവാനായിരിക്കുന്നത് പാപമാണ്. എന്ന് ആഹ്വാനം ചെയ്യാൻ മടികാട്ടിയില്ല. 2011 - ഡിസംബർ 9-ാം



തീയതി തന്റെ 94-ാം ജന്മദിന പ്രഭാഷണത്തിൽ അദ്ദേഹം പറഞ്ഞു. "സ്വാർത്ഥന്മാരുടെ എണ്ണം കുറയണം. നന്മ ചെയ്യുന്നവരുടെ എണ്ണം കൂടണം. " കോടീശ്വരന്മാരെ ആവശ്യമില്ല. ദരിദ്രന്റേത് പിടിച്ചെടുത്തതാണ് കോടീശ്വരന്റെ കൈയ്യിൽ ഇരിക്കുന്നത്. പാവങ്ങൾക്ക് കൊടുക്കാത്തവൻ മനുഷ്യനല്ല. മൃഗമാണ് ആ മൃഗീയത വെടിഞ്ഞ് സ്നേഹത്തിൽ വളരുമ്പോൾ മനുഷ്യനാകും. സ്നേഹത്തിൽ വളരണം. സ്വാർത്ഥത വെടിഞ്ഞ് ജീവിതത്തിന്റെ മൂല്യത്തെ ദർശിച്ച പിതാവായിരുന്ന മാർ ഒസ്താത്തിയോസ്. " ഏതുകാര്യവും സമൂഹനന്മയ്ക്കായി ചെയ്താൽ പണം ഒരു തടസ്സമാകില്ല" എന്നു പറയുവാനും അത് ജീവിതത്തിൽ തെളിയിച്ചു നൽകിയ മഹാത്മാവുമായിരുന്ന അദ്ദേഹം. തനിക്കു ലഭിച്ച പണത്തിന്റെ വ്യക്തമായ കണക്കും മറ്റും കൃത്യമായി മറ്റുള്ളവരെ അറിയിക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. " തുറന്ന പുസ്തകമായിരുന്നു പിതാവിന്റെ ജീവിതം.

''ഞാൻ സമ്പന്നനായി ജനിച്ച ആളല്ല. സമ്പന്നനായി മരിക്കുവാനും താല്പര്യമില്ല. എനിക്ക് പ്രശംസിക്കുവാനും മഹത്വപ്പെടുവാനും ഒന്നും ഇല്ല. എല്ലാം കർത്താവിനുള്ളതാണ്. എന്നെക്കുറിച്ച് എന്തെങ്കിലും പ്രകീർത്തിച്ചാൽ അത് കർത്താവാകുന്നു" എന്ന സ്വയം തുറന്നു പറയുവാൻ അദ്ദേഹത്തിന് കഴിയും " ഒസ്താത്തിയോസ് തിരുമേനിയെ പണം ഏല്പിച്ചാൽ അത് എത്തിച്ചേരേണ്ട കരങ്ങളിൽ എത്തിച്ചേരും'' എന്ന വിശ്വാസികളുടെ വികാരം നേരിട്ട് കേട്ടിട്ടുള്ളതാണ്. ഇതായിരുന്നു അദ്ദേഹത്തിന്റെ വിജയരഹസ്യവും. ഓരോ പണത്തിനും രസീത് നൽകുകയും ചെയ്തിരുന്ന തിരുമേനി മറ്റുള്ളവരിൽ നിന്ന് വ്യത്യസ്ഥ പുലർത്തിയിരുന്നു. "ആഡംബരത്തിനും മറ്റും സഭയുടെ പണം ചിലവഴിക്കരുത്" എന്നദ്ദേഹം ആഗ്രഹിച്ചിരുന്നു. " എന്റെ പേരിൽ ഒന്നും ഇല്ല. എനിക്ക് ലഭിച്ചത് മുഴുവൻ സഭയുടേതാണ്" എന്ന് ചങ്കുറപ്പോടെ പറയുവാൻ പിതാവിന് കഴിഞ്ഞു.

"പാവങ്ങളുടെ പടത്തലവൻ'' ആയിരുന്ന പിതാവിനെ "മറ്റുള്ളവരിൽ നിന്ന് വാങ്ങി ഇല്ലാത്തവന് നല്കുന്നവൻ എന്നർത്ഥത്തിൽ മാർത്തോമ്മാ സഭയുടെ വലിയ മെത്രാപ്പോലീത്ത ക്രിസോസ്റ്റം പിതാവ് വിശേഷിപ്പിച്ചത് "കായംകുളം കൊച്ചുണ്ണി " എന്നാണ്. പാവങ്ങളുടെ കണ്ണുനീരിൽ മനസ്സലിയുന്ന ആ ഹൃദയം പടുത്തുയർത്തിയ അഗതിമന്ദിരങ്ങൾ, അനാഥാലയങ്ങൾ, വൃദ്ധ സദനങ്ങൾ ബാലഗ്രാമുകൾ ആശുപത്രികൾ, എയ്ഡ്സ് ഉള്ളവരുടെ എയ്ഡ്സില്ലാത്ത കുഞ്ഞുങ്ങളെ കരുതുന്ന സ്ഥാപനങ്ങൾ തുടങ്ങിയവ അദ്ദേഹത്തിന്റെ ആതുര പ്രവർത്തനങ്ങളുടെ ജീവിക്കുന്ന സാക്ഷികളാണ്. മാവേലിക്കരയിലെ മിഷൻ സെന്ററിൽ യുവാക്കളെ അഭ്യസിപ്പിച്ച് ലോകത്തിൽ മിഷൻ വേല ചെയ്യുവാൻ നിയോഗിച്ചത് എത്ര ശ്രേഷ്ടമായ ചിന്തയായിരുന്നു.

സ്നേഹത്തിന്റെ പ്രവാചകനായിരുന്ന പിതാവിന്റെ എഴുത്തുകളിലും രചനകളിലും നിറഞ്ഞു നിന്നിരുന്നത് സ്നേഹത്തിന്റെ ചിന്താധാരകളായിരുന്നു. " പ്രവർത്തിക്കുന്നതേ പറയാവൂ, പറയുന്നതേ പ്രവർത്തിക്കാവൂ" എന്ന ചിന്ത പ്രവർത്തന മണ്ഡലത്തിൽ കാട്ടി തന്ന ക്യാപിറ്റലിസം അദ്ദേഹം സ്നേഹിക്കുന്ന ഒരു ലോകം വളരണം എന്നാഗ്രഹിച്ചിരുന്നു. അദ്ദേഹം പറഞ്ഞു " ക്യാപ്റ്റലിസം വ്യക്തി ബന്ധങ്ങളേയും കുടുംബ ബന്ധങ്ങളേയും തകർത്തു. ഞാനും എന്റെ കുടുംബവും എന്ന ചിന്ത മാറണം. ക്രിസ്തീയ സഭയുടെ അടിസ്ഥാനം ശത്രുക്കളെ സ്നേഹിക്കുകയാണ്. എന്റെ ഫിലോസഫി മുഴുവൻ ഒരു വാചകത്തിൽ പറഞ്ഞാൽ ''ദൈവം സ്നേഹമാകുന്നു'' എന്നാണ്. ദൈവസ്നേഹം അനുഭവിക്കുന്ന ഒരു ലോകം വളരണം. ഈ ചിന്തകൾ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളായ One Religion of Live, " Sin of Being in a poor world", "Sharing God and a sharing world", Attraita Theology and the religion and sharing of love''. "വർഗരഹിത സമൂഹം," "സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ ഏക മതം'', ''നിത്യസ്നേഹ കൂടാരം", Theology of classless Society" തുടങ്ങിയവയിൽ നിഴലിച്ചു നിൽക്കുന്നതായി ദർശിക്കാം. സ്നേഹത്തിന്റെ ഈ ശക്തമായ അനുഭവം തിരിച്ചറിയുവാൻ എനിക്ക് സാധിച്ചിട്ടുണ്ട്. കുടുംബവുമായി പിതാവിനെ സന്ദർശിക്കുമ്പോൾ കുഞ്ഞുങ്ങളെ അരികിൽ വിളിച്ച് വാത്സല്യപൂർവ്വം '' ഞാൻ എന്റെ ദൈവത്തെ സ്നേഹിക്കും, ഞാൻ മാതാപിതാക്കളെ സ്നേഹിക്കും" എന്നു പറഞ്ഞിട്ട് അവരെക്കൊണ്ട് ഏറ്റുപറയിക്കുമായിരുന്നു. സ്നേഹം രചനകളിലും ചിന്തകളിലും മാത്രമല്ല പ്രവൃത്തിയിലും ജീവിതത്തിലും കാട്ടികൊടുത്ത ധന്യാത്മാവായിരുന്നു മാർ ഒസ്താത്തിയോസ്.

സഭകൾ തമ്മിലുള്ള എക്യുമെനിക്കൽ പ്രസ്ഥാനത്തിന് നായകത്വം വഹിച്ച

പിതാവ് 1948- ൽ ശെമ്മാശൻ ആയിരുന്നപ്പോൾ മുതൽ ലോക സഭാ കൗൺസിലിന്റെ മീറ്റിംഗുകളിൽ പങ്കെടുക്കുകയും, വിവിധ എക്യുമെനിക്കൽ വേദികളിൽ പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്. അന്ത്യം വരെ എഴുത്തും വായനയിലും ശ്രദ്ധിച്ചിരുന്നു. തന്റെ കുടുംബത്തിൽ നിന്ന് പ്രത്യേകിച്ച് മാതാവിൽ നിന്ന് ആർജ്ജിച്ച വിശ്വാസ തീഷ്ണതയും, സഭാ ചിന്തയും, വേദപുസ്തക ചിന്തകളും സഭയുടെ പ്രതിനിധിയായി നിന്ന് മറ്റു വേദികളിൽ എത്തിക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. വൈദിക സെമിനാരിയിൽ പഠിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന്റെ പ്രഭാഷണ ചാതുര്യവും നൂതനചിന്തകളും ഞങ്ങളെ അധികം സ്വാധീനിച്ചിരുന്നു. പുതിയ ചിന്താധാരകളും നൂതന ആശയങ്ങളും ആവിഷ്ക്കരിക്കാൻ അദ്ദേഹം ശ്രമിച്ചിരുന്നതിന്റെ പരിണിതഫലമാണ് ഇംഗ്ലീഷിലും മലയാളത്തിലുമായി 60 -ൽ പരം ഗ്രന്ഥങ്ങളും അനേകം പ്രബന്ധങ്ങളും ഉണ്ടാക്കുവാൻ ഇടയായത്. വൈദിക സെമിനാരി അദ്ധ്യാപകനായി പുതിയ ചിന്തകളെ യുവതലമുറകളിലേക്ക് പകരുവാനും അദ്ദേഹത്തിന് സാധിച്ചു.

സഭയുടെ ആത്മിക രംഗത്ത് നിറഞ്ഞുനിന്നിരുന്ന പിതാവ് തന്റെ കൺവൻഷൻ വേദികളിലൂടെ ജനങ്ങളെ വിശ്വാസ സത്യങ്ങൾ പഠിപ്പിക്കുവാൻ ശ്രമിച്ചിരുന്നു. ഈ വേദികൾ ജനങ്ങളെ ചിന്തിപ്പിക്കുവാൻ മതിയായവ ആയിരുന്നു. ''ഇളകാത്ത കുറ്റി, പൊട്ടാത്ത കയർ ", " കുറ്റി ഉറപ്പിക്കുക കയർ നീട്ടുക'' " കാവൽക്കാരാ രാത്രിയെന്തായീ തൂക്കുകട്ട", എഫ്രയിം മറിച്ചിടാത്ത ദോശ'', കുരിശിലേക്ക് തിരിയുക'' തുടങ്ങിയ കൺവൻഷൻ ചിന്തകൾ ജനഹൃദയങ്ങളിൽ ചിരപ്രതിഷ്ഠ നേടിയവയാണ്. അദ്ദേഹത്തിന്റെ ചിന്തകളിൽ അകൃഷ്ടരായി അനേകർ ആതുര രംഗത്തേക്കും വൈദിക ശുശ്രൂഷയിലേക്കും കടന്നു വന്നിട്ടുണ്ട്. ''തനിക്ക് ദൈവസാന്നിദ്ധ്യത്തിൽ നിന്ന് ഒഴിഞ്ഞിരിക്കുവാൻ സാധ്യമല്ല'' എന്നു മനസ്സിലാക്കിയ പിതാവ് "ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതി എന്നും "ത്രിയേക ദൈവം എല്ലാവർക്കും ദൈവം ഹിന്ദുവിനും മുസൽമാനും" എന്ന് തുടങ്ങിയ ചിന്തകൾ തന്റെ രചനയിലൂടെ (ഗീതങ്ങളിലൂടെ) സമൂഹത്തെ പഠിപ്പിക്കുകയും ചെയ്തു. മറ്റുള്ളവരിൽ ക്രിസ്തുവിനെ കണ്ട മദർ തേരേസയെപ്പോലെ മറ്റുള്ളവരെ സഹായിക്കുകയാണ് തന്റെ ദൗത്യം എന്നദ്ദേഹം തിരിച്ചറിഞ്ഞിരുന്നു. 2010 ഡിസംബർ 9-ന് തന്റെ 93-ാം ജന്മദിന ആഘോഷത്തിൽ മറുപടി പ്രസംഗത്തിൽ പിതാവ് പറഞ്ഞു. " എന്റെ വിയോഗവേളയിൽ ശോശപ്പായും പുഷ്പങ്ങളും കൊണ്ടുവരരുത്. അതിനു വേണ്ടി വരുന്ന പണം വസ്ത്രമായോ സംഭവനയായോ തന്നാൽ മതി. പാവങ്ങൾക്ക് അതു നല്കുവാൻ കഴിയുമല്ലോ. യഥാർത്ഥ ക്രിസ്തീയ സാക്ഷ്യം ജീവിതത്തിൽ കാട്ടി തന്ന ശ്രേഷ്ഠ വ്യക്തിത്വമായിരുന്നു മാർ ഒസ്താത്തിയോസിന്റേത്.

"ഒരാൾ എങ്ങനെ ജീവിച്ചു എന്നല്ല മറിച്ച് എപ്രകാരം ജീവിച്ചു" എന്നതാണ് പ്രാധാന്യം. അനേകർക്ക് വ്യത്യസ്തമായ ജീവിത വീക്ഷണത്തിൽ മാർ ഒസ്താത്തിയോസിനെ ദർശിക്കുവാൻ കഴിയും. വിശ്വമാനവ പൗരന്റെ ആഗോള സുവിശേഷകൻ, പാവങ്ങളുടെ പടത്തലവൻ, നീതിയുടെ പ്രവാചകൻ, ഗ്രന്ഥകാരൻ, മലങ്കരയുടെ സ്നേഹ തേജസ്സ്, സ്നേഹത്തിന്റെ പ്രവാചകൻ, എക്യുമെനിക്കൽ നേതാവ്, അദ്ധ്യാപകൻ, മിഷനറി, നൂതന ആശയങ്ങളുടെ ഉപജ്ഞാതാവ് ദൈവ ശാസ്ത്രജ്ഞൻ വിശ്വാസ ധീരൻ, ഇങ്ങനെ എത്ര വിശേഷങ്ങൾ ഈ പിതാവിന് ചാർത്തുവാൻ നമുക്ക് കഴിയും. മലങ്കര സഭയ്ക്കു ലഭിച്ച നിധിയായിരുന്നു ഈ പിതാവ്. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു പുതിയ ദർശനം നൽകി സഭയെ പ്രകാശിപ്പിച്ച പിതാവിന്റെ ജീവിതം ദീപ്തമായ ഓർമ്മയാണ്. അതിന്റെ സാക്ഷ്യമായിരുന്നു അദ്ദേഹത്തിന്റെ കബറടക്ക ശുശ്രൂഷയിൽ നാം ദർശിച്ച ജനബാഹുല്യം. 1918-ൽ ജനിച്ച് 2012 ഫെബ്രുവരി 16-ന് പൊലിഞ്ഞുപോയ പിതാവിന്റെ 94 വർഷത്തെ ജീവിതം സഭയ്ക്കും സമൂഹത്തിനും വേണ്ടി ഒഴിഞ്ഞു വച്ച് "ഒരു ജീവിതം ഭംഗിയായി ജീവിച്ചു തീർത്ത് ദൈവസന്നിധിയിലേക്ക് മടങ്ങിപ്പോയിരിക്കുന്നു എന്നത് ഏറ്റവും ശ്രേഷ്ടകരമായ അനുഭവമാണ്. ജീവിച്ചിരുന്നപ്പോൾ ഉണ്ടായിരുന്നതിലും അധികം ശക്തിയോടെ ദൈവസന്നിധിയിൽ വിശ്രമിക്കുന്ന പിതാവിന്റെ ഓർമ്മ നമുക്ക് ശക്തി പകരും എന്നത് സ്പഷ്ടമാണ്. ജീവിച്ചിരുന്ന് "വിശുദ്ധ" ജീവിതം നയിച്ച ഈ താപസശ്രേഷ്ഠന്റെ ഓർമ്മയ്ക്ക് മുമ്പിൽ നമിക്കുന്നു. പിതാവിന്റെ പ്രാർത്ഥനയും തെളിച്ചു തന്ന ദീപവും, ജീവിത മൂല്യങ്ങളും സഭയ്ക്കും സമൂഹത്തിനും പ്രകാശഗോപുരമായി തീരട്ടെ. പിതാവിന്റെ മദ്ധ്യസ്ഥതയിൽ നമുക്ക് സങ്കേതപ്പെടാം.

❍

# ഇവർ ചെയ്യുന്നത് എന്തെന്നറിയായ്കയാൽ...

തോമസ് കുര്യൻ

ഈ കഴിഞ്ഞ ഒരു മാസത്തിനിടയിൽ കേരളത്തിലെ ജനങ്ങൾക്കിടയിലുള്ള ചില രാഷ്ട്രീയ നേതാക്കന്മാരുടെ യേശുക്രിസ്തുവിനെപ്പറ്റിയുള്ള ഒരു ചെറുവിവരണം പത്രമാധ്യമങ്ങളിലൂടെ വായിക്കുവാനിടയാക്കി.

യേശുക്രിസ്തു ആരെന്നോ എന്തെന്നൊ അറിയാൻ പാടില്ലാത്ത രീതിയിലുള്ള പ്രസ്താവനകൾ കേട്ട് സാധാരണ ജനം അന്തംവിട്ടുനിന്നുപോയി. കാറൽമാർക്സിന്റെ മുന്നോടിയാണെന്നുവരെ അവരുടെ പ്രസ്താവനകളിലൂടെ പാവം ജനങ്ങൾ കേട്ടു. ഈ പ്രസ്താവന കോലാഹലങ്ങൾക്കിടയിൽ രാഷ്ട്രീയ നേതാക്കന്മാർ മാത്രമല്ല ദൈവജ്ഞരായ ബിഷപ്പുമാർ വരെയുണ്ടെന്നുള്ളതാണ് മറ്റൊരു കൗതുകം.

യേശുവിനെ മരണശിക്ഷയ്ക്കു വിധിച്ചശേഷം പീലാത്തോസുപോലും ജനങ്ങളുടെ ആരവാരം മൂലമാണ് അവനെ ഏല്പിച്ചുകൊടുത്തത് എന്നു നാം വായിക്കുന്നു. പീലാത്തോസ് അവനെപ്പറ്റി പറഞ്ഞത് 'ഈ നീതിമാന്റെ രക്തത്തിൽ എനിക്കു പങ്കില്ല' എന്നാണ്.

ഇവിടെയിന്ന് പീലാത്തോസിനെപ്പോലും ലജ്ജിപ്പിക്കുന്ന തരത്തിലുള്ള ഭരണാധികാരികളും നേതാക്കന്മാരും ആർക്കാണ് തെറ്റുപറ്റിയത്? തുറന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ഒരു ചിത്രകാരന്റെ ഭാവനയിൽ നിന്നുടലെടുത്ത അന്ത്യാത്താഴം' എന്ന വിശ്വവിഖ്യാത ചിത്രത്തിലെ തലകൾ 'വെട്ടിനിരത്തി' പകരം രാഷ്ട്രീയ നേതാക്കളുടേയും അവരുടെയൊക്കെ തലപ്പത്ത് ബറാക്ക് ഒബാമയേയും പ്രതിഷ്ഠിച്ച ചിത്രകാരന്റെ ഭാവനയെ അതർഹിക്കുന്ന അവഗണനയോടെ തള്ളിക്കളയുന്നതിനു പകരം അതിനെ ഊതിവീർപ്പിച്ച് ഇത്രയധികം അവഹേളനാപരമാക്കി തീർക്കണമായിരുന്നോ എന്ന് പക്വമതികളായ രാഷ്ട്രീയ നേതാക്കന്മാരും ബിഷപ്പുമാരും ചിന്തിക്കുന്നത് നന്ന്.

പണ്ഡിതന്മാർ വിഢിത്തം പറഞ്ഞാൽ അതു വിഢിത്തമല്ല മറിച്ച് പണ്ഡിതോചിതമായ ചിന്തയാണെന്നു വ്യാഖ്യാനിക്കുന്ന ആധുനിക ലോകത്ത് നായയുടെ മുമ്പിലെ പൊതിയാതേങ്ങ പോലെ ആയിപ്പോയി ഈ ക്രിസ്തു ചിന്തയും എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ഇതു മുൻകൂട്ടികണ്ടുകൊണ്ടുതന്നെയാകണം. ' അന്ത്യകാലത്ത് എന്റെ നാമം എടുത്തുകൊണ്ട് അനേകർ നിങ്ങളെ വഴി തെറ്റിക്കുവാനായിവരും' എന്നു യേശുക്രിസ്തു മുന്നമേ തന്നെ പറഞ്ഞുവച്ചത്.






# സഹനം- ദൈവജനത്തിന്റെ ഓഹരി

ഫാദർ. സഖറിയാ പനയ്ക്കാമറ്റം

ഹാശാ ആഴ്ചയിലേക്ക് പ്രവേശിക്കുന്ന ആദ്യത്തെ യാമ പ്രാർത്ഥനയായ തിങ്കളാഴ്ച സന്ധ്യാ നമസ്കാരത്തിന്റെ ഒരു ഭാഗമാണ് മുകളിൽ ഉദ്ധരിച്ചിരിക്കുന്നുത്. "നിന്റെ കഷ്ടാനുഭവത്തെ വർണ്ണിപ്പാനായി ശരീരമാകുന്ന കിന്നരത്തിന് ധന്യമായ ആത്മീയ രാഗം നൽകണമെ. നല്ല വിളവു കൊയ്യുവാൻ കഷ്ടാനുഭവത്തിന്റെ വയലിൽ ഞാൻ പ്രവേശിച്ചിരിക്കുന്നു. നിന്റെ കൃപയാൽ ഞാൻ സ്വീകരിച്ചിട്ടുള്ള അനുഭവങ്ങളുടെ പൂർണ്ണത എന്നിൽ വ്യർത്ഥമായിത്തീരരുതെ.

ക്രിസ്തുവിനെ വധിച്ചവരും, അതിനു കാവൽ നിന്നവരും, വേദനകൾ നൽകിയവരും, ശിക്ഷയേൽക്കാതെയിരുന്നത് ആ സഹനത്തിന്റെയും മരണത്തിന്റെയും മഹത്വം മാത്രമാണ്. "ഈ മനുഷ്യൻ സത്യമായിട്ടും നീതിമാനായിരുന്നു. (വി. ലൂക്കോ 23:47) എന്ന് നെഞ്ചത്തടിച്ച് നിലവിളിച്ചതും തന്റെ സഹനത്തിന്റെ ശ്രേഷ്ഠതയെ വെളിപ്പെടുത്തി.

ബലിയാണെങ്കിൽപോലും അതിന്റെ സ്വന്തം നടപടികൾ ദൈവത്തിന് സ്വീകാര്യമായില്ലായെന്ന് മനസ്സിലായ സമയം തുടങ്ങി കായേൻ വെറുക്കുന്നത് ദൈവത്തെയല്ല, സ്വന്തം സഹോദരനെയാണ്. ദൈവീക നന്മകളിൽ നിന്നും ഒരുവൻ അകലുമ്പോൾ പടിപടിയായി നഷ്ടപ്പെടുന്നത് ദൈവത്തോടും മനുഷ്യരോടും പ്രകൃതിയോടും ഉള്ള ബന്ധങ്ങളാണ്.

സങ്കടങ്ങളുടെ ഗദ്സമേനയിൽ ഒരാൾ തനിയെ ആയിരുന്നാൽ അതിനെ നേരിടുവാൻ സാദ്ധ്യമാകാതെ നിലവിളികൾ മാത്രമേ ശേഷിയ്ക്കുകയുള്ളൂ. വേദനകളെ സൗഹൃദം കൊണ്ട് നേരിടുവാനുള്ള ധ്യാനത്തിലേക്ക് ഗദ്സമേന നമ്മെ നയിക്കുന്നു. ഏറ്റവും ഉപരിയായി ദൈവയിഷ്ടം നിറവേറ്റുവാനുള്ള ശക്തി കൃപയിലൂടെ സംജാതമാകുകയും ചെയ്യുന്നു.

വിശുദ്ധ ജീവിതം നയിച്ച് കടന്നുപോയിട്ടുള്ള ഏവരുടേയും സാക്ഷ്യമുദ്ര കഷ്ടാനുഭവമാണ്. ക്രിസ്തുവിന്റെ മഹത്വത്തിന്റെ പൂർണ്ണത ഉണ്ടായത് കഷ്ഠാനുഭവം വഴിയാണ്. അകലുന്ന സ്നേഹിതന്മാർ, മറയുന്ന ശിഷ്യന്മാർ, നിന്ദ, പരിഹാസം, വിസ്താരം, ചാട്ടവാർ, മുൾകിരീടം, കൈയ്പുനീർ, മൂന്ന് ആണികൾ, ക്രൂശുമരണം, രക്തവും വെള്ളവും ഒഴുകുന്ന വിലാവു, നട്ടുച്ചയ്ക്ക് അന്ധകാരം, പരിഭ്രമിക്കുന്ന പ്രകൃതി എല്ലാം പീഢാനുഭവത്തിന്റെ ഭീകരത വിളിച്ചറി

യിക്കുന്നു. തന്റെ പീഡാനുഭവത്തിന്റെ മാർഗ്ഗത്തിലല്ലാതെ ക്രിസ്തു യഥാർത്ഥ ദൈവ തേജസ്സിന്റെ ഒരംശം നേരിട്ട് വെളിപ്പെടുത്തി വന്നിരുന്നുവെങ്കിൽ നേരെ നില്ക്കുവാൻ ഒരു സമ്പന്നനും പ്രതാപവാനും കഴിയുകയില്ലായെന്ന് ആരാധനാക്രമം പ്രതിപാദിക്കുന്നുണ്ട്. " ദൈവമഹത്വത്തോടുടയോൻ വന്നാൽ, നേരെ നില്പനാരാളാവും?".

പ്രയാസങ്ങളും പ്രതിസന്ധികളും ഇല്ലാത്തതായ ഒരു ജീവിതമാണ് ആത്മാർത്ഥമായി എല്ലാവരും ആഗ്രഹിക്കുന്നത്. എന്നാൽ കഷ്ടാനുഭവം മനുഷ്യ ജീവിതത്തിന്റെ ഘടനയിലുള്ള ഒരു യാഥാർത്ഥ്യമാണ്. ദുഃഖത്തിന്റെയും വേദനയുടെയും അനുഭവം പൂർണ്ണമായി ഒഴിവാക്കുവാൻ ആർക്കും കഴിയുകയില്ല. ഒരു രോഗത്തിന് ചികിത്സിക്കുന്ന ഔഷധങ്ങൾ ഉപയോഗിക്കുമ്പോൾ ക്ഷണിച്ചു വരുത്തുന്നത് പലപ്പോഴും മാരകമായ മറ്റു രോഗങ്ങളെയാണ്. അവിചാരിതമായി മരണം സംഭവിക്കുമ്പോൾ അവരെ ആശ്രയിച്ചു കഴിയുന്നവർ ഉത്തരം ലഭിയ്ക്കാത്ത ആകുലതയിൽ ആകുന്നു. അപകട മരണങ്ങളും, അംഗവൈകല്യങ്ങളും സാധാരണമായിത്തീർന്നിരിക്കുന്ന യുദ്ധക്കെടുതികൾ, ദാരിദ്ര്യം, പട്ടിണി, പ്രകൃതി ക്ഷോഭങ്ങൾ, പ്രതികൂലാവസ്ഥകൾ ആദിയായവയാൽ ആയിരങ്ങൾ കഷ്ടപ്പെടുന്നു. ഒരു വ്യക്തിയുടേയോ കുടുംബത്തിന്റേയോ വേദനകൾ മനുഷ്യവംശത്തിന്റെ വേദനയുടെ ഭാഗമാണ്. വേദനയിൽ കഴിയുന്നവർക്ക് അപരനിൽ നിന്നും ലഭിക്കേണ്ടത് ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ സഹായവും സാന്ത്വനവും ആണ്. സൗജന്യമായി ലഭിച്ച കൃപാവരങ്ങൾ അനുഭവിക്കുന്നതൊടൊപ്പം കഷ്ടപ്പെടുന്നവരുടെ യാതനകളിലുള്ള പങ്കാളിത്തവും വിസ്മരിക്കാവുന്നതല്ല. ഉപേക്ഷിക്കാവുന്ന കഷ്ടത ദൈവ സ്നേഹത്തിന്റെ പേരിൽ സ്വയം ഏറ്റെടുത്ത് അനുഭവിക്കുമ്പോൾ അത് ആത്മീയ സഹനം ആയിത്തീരുന്നു.

കൈകാലുകൾ കരിഞ്ഞ് ചികിത്സക്കായി ഡൽഹിയിലെ പാലം മിലിട്ടറി ആശുപത്രിയിൽ (1978) ആയിരുന്ന രണ്ടുപേരെ സന്ദർശിക്കുന്നതിനിടയായി. ആഗ്രയിൽ ഇൻഡ്യൻ എയർ ഫോഴ്സിന്റെ വിമാനം താഴെ വീണ് കത്തിയെരിയുമ്പോൾ അടക്കുവാൻ പാടില്ലാത്ത ഭയങ്കര ചൂട് വകവെയ്ക്കാതെ ഉള്ളിൽ കടന്ന് കൂട്ടുകാരുടെ എരിയുന്ന ശരീരങ്ങൾ എടുത്തു മാറ്റുവാൻ ധൈര്യപ്പെട്ട ശ്രമത്തിന്റെ ഫലം! അപരനുവേണ്ടിയുള്ള സഹനം ഇന്നായിരുന്നെങ്കിൽ കാഴ്ചക്കാരായി ഓടികൂടുന്നവരിൽ പലരും സ്വന്തം മൊബൈൽ ക്യാമറയിൽ ദൃശ്യങ്ങൾ പകർത്തുവാൻ വളരെ ക്ലേശിക്കുന്ന ബദ്ധപ്പാടിലായിരുന്നേനെ!

പരിശുദ്ധനായ പൗലോസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നു. ക്രിസ്തുവിന്റെ കഷ്ടങ്ങളിൽ കുറവായുള്ളത് എന്റെ ജഢത്തിൽ, സഭയായ അവന്റെ ശരീരത്തിനു വേണ്ടി പൂരിപ്പിക്കുന്നു. (കൊലോ 1:24) ക്രിസ്തുവിന്റെ നാമത്തിലുള്ള കഷ്ടാനുഭവങ്ങളിൽ പങ്കാളിയാവുകയെന്നത് ഒരാവശ്യവും, ഭാഗ്യവും പദവിയുമാണ്.

❍

## ആശംസകൾ....



മലങ്കര ഓർത്തഡോക്സ് സുറിയാനി അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയിലേക്ക് പരി. കാതോലിക്കാ ബാവാ തിരുമേനിയാൽ നാമനിർദ്ദേശം ചെയ്യപ്പെട്ട ബഥേൽ പത്രിക മുൻ ചീഫ് എഡിറ്ററും സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘം ജനറൽ സെക്രട്ടറിയും ദിവ്യസന്ദേശം സെക്രട്ടറിയും ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രൊഫസറുമായ **തോമസ് വർഗ്ഗീസ് അമയിൽ** അച്ചന് ബഥേൽ പത്രിക പത്രാധിപസമിതിയുടെ ആശംസകൾ.

## പെരുന്നാളും പാഴ്സനേജ് കൂദാശയും



യോർദ്ദാൻപുരം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിലെ പെരുന്നാളും പാഴ്സനേജ് കൂദാശയും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും അഭി. തോമസ് മാർ അത്താനാസിയോസ്, അഭി. കുറിയാക്കോസ് മാർ ക്ലിമ്മീസ്, അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും മാർച്ച് 4-ാം തീയതി നടത്തപ്പെട്ടു. ഫാ. ജേക്കബ് റ്റി. ഏബ്രഹാം താമരപ്പള്ളിൽ, ശ്രീ. എം.സി. മാത്യു, ശ്രീ. പി.ജെ. ജോസഫ്, ശ്രീ. എ.ഡി. സഖറിയാ, ശ്രീ. പി.വി. വറുഗീസ്, ശ്രീ. തോമസ് തോമസ് എന്നിവർ നേതൃത്വം നൽകി.

# ജീവിതം ഒരു പരദേശ പ്രയാണം

ഫാ. പി.വി. ജോൺ

യാക്കോബ് ഫറവോനോട് എന്റെ പരദേശപ്രയാണത്തിന്റെകാലം നൂറ്റിമുപ്പതുസംവത്സരം ആയിരിക്കുന്നു; എന്റെ ആയുഷ്ക്കാലം ചുരുക്കവും കഷ്ടവുമുള്ളതുമത്രെ. എന്റെ പിതാക്കന്മാരുടെ പരദേശപ്രയാണകാലത്തോളം എത്തീട്ടുമില്ല എന്നു പറഞ്ഞു. ഉല്പ: 47:9

'അന്യഥാ ചിന്തിതം കാര്യം ദൈവം അന്യത്ര ചിന്തയേൽ' എന്ന ആപ്തവാക്യം സ്വാർത്ഥമാകുമാറ് യൗസേഫ് മിസ്രയീമിന്റെ മന്ത്രിപഥത്തിലേക്ക് ഉയർത്തപ്പെട്ടു. എല്ലാവരും ഉപേക്ഷിച്ചെങ്കിലും യഹോവ യൗസേഫിനെ തള്ളിക്കളയാതെ കൂടെയിരുന്നു ഈ ഉന്നതമായ സ്ഥാനത്തേക്കു വഴി നടത്തി. ഇനിയും ഒരിക്കലും യൗസേഫിന്റെ സ്വപ്നം സാക്ഷാത്കരിക്കപ്പെടുകയില്ലായെന്നു നിനച്ചിരുന്ന സഹോദരങ്ങൾ അവന്റെ മുൻപിൽ വന്നു പ്രണമിച്ചു യാചിക്കുന്നു. അപ്പനെയും സഹോദരങ്ങളെയും ഒന്നു കാണാൻപോലും കഴിയുകയില്ലെന്നു കരുതിയിരുന്ന യൗസേഫിന്റെ മുൻപിൽ പിതാവും സഹോദരങ്ങളും എത്തിച്ചേരുന്നു. മിസ്രയീമിൽ വച്ചുള്ള ഈ പുനഃസമാഗമം യൗസേഫിനെ സന്തോഷഭരിതനാക്കി. യൗസേഫിന്റെ ആഹ്ലാദത്തിൽ ഫറവോനും കൊട്ടാരനിവാസികളും എല്ലാ മിസ്രയീമ്യരും പങ്കുചേർന്നു. ഫറവോന്റെ മുൻപിൽ എത്തിയ യാക്കോബിനോട് കുശലാന്വേഷണം നടത്തിയ രാജാവ് യാക്കോബിന്റെ വയസ്സിനെക്കുറിച്ച് ആരാഞ്ഞു. യാക്കോബ് മറുപടിയായി പറഞ്ഞു. 'എന്റെ പരദേശപ്രയാണത്തിന്റെ കാലം നൂറ്റിമുപ്പതു സംവത്സരം ആയിരിക്കുന്നു: എന്റെ ആയുഷ്ക്കാലം ചുരുക്കവും കഷ്ടമുള്ളതുമത്രെ. എന്റെ പിതാക്കന്മാരുടെ പരദേശപ്രയാണ കാലത്തോളം എത്തിയിട്ടുമില്ല.'

നൂറ്റിമുപ്പതു സംവത്സര കാലത്തെ സുഖദുഃഖ സമ്മിശ്രമായ ജീവിതാനുഭവങ്ങളിൽ നിന്ന് യാക്കോബ് നേടിയെടുത്ത ജീവിതദർശനമാണ് ഈ വാക്കുകളിൽ പ്രതിധ്വനിക്കുന്നത്. ഒരു സാധാരണ മനുഷ്യനിൽ കാണുന്ന എല്ലാ ബലഹീനതകളും യാക്കോബിൽ നമുക്ക് ദർശിക്കാൻ കഴിയും. എന്നാൽ അതിനേക്കാൾ ഉപരി, അസാധാരണമായ പല ശ്രേഷ്ഠഗുണങ്ങളും യാക്കോബിൽ ഉള്ളതിനാലാണ് അദ്ദേഹം വേറിട്ട ഒരു വ്യക്തിത്വത്തിന്റെ ഉടമയായി പരിലസിക്കുന്നത്. ആ നല്ല ഗുണങ്ങളിൽ എടുത്തപറയേണ്ട ഒന്നാണ് ഈ വാക്യത്തിൽ പ്രകടമാക്കുന്നത്. ജീവിതം ഒരു പരദേശപ്രയാണമാണ് ഈ യാഥാർത്ഥ്യം യാക്കോബ് കണ്ടെത്തിയത് തന്റെ പൂർവ്വപിതാക്കന്മാരായ അബ്രഹാമിന്റെയും യിസഹാക്കിന്റെയും ജീവിതങ്ങളിൽ നിന്നും മാത്രമല്ല തനിക്കു കടന്നുപോകേണ്ടിവന്ന കടുത്ത ജീവിതയാഥാർത്ഥ്യങ്ങളിൽ നിന്ന് യാക്കോബ് നേടിയെടുത്ത സ്വാനുഭവത്തിന്റെ ചൂരുംചൂടുമുള്ള ഒരു ജീവിതാവബോധമാണിത്. അനുഭവങ്ങളാണ് നല്ല ഗുരു എന്ന് സാധാരണ പറയാറുണ്ടല്ലോ. പ്രത്യേകിച്ചും ദുരനുഭവങ്ങൾ. 'ചിന്താവിഷ്ടയായ സീത' എന്ന കാവ്യത്തിൽ ശ്രീരാമനാൽ പരിത്യക്തയായി അനേകം ദുരന്താനുഭവങ്ങൾ നേരിടേണ്ടിവന്ന പതിവ്രതയായ സീതയിലൂടെ, മഹാകവി കുമാരനാശാൻ ഈ സത്യം വെളിവാക്കുന്നു. 'വ്യഥപോലറിവോതിടുന്ന സൽഗുരുവും മർത്യനുവേറെയില്ലതാൽ.' യാക്കോബിനും ദുഃഖാനുഭവങ്ങളാണ് ശരിയായ ഒരു ദിശാബോധം പ്രദാനം ചെയ്തത്. അതുകൊണ്ടു തന്നെയാണ് യാക്കോബു പറയുന്നത്: 'എന്റെ ആയുസ്സു ചുരുക്കവും കഷ്ടതയുമുള്ളതത്രെയെന്ന്. നമ്മുടെ ജീവിതത്തിലും



വന്നുചേരുന്ന ഏവംവിധ അനുഭവങ്ങൾ ശരിയായ ദിശയിലേക്കു നയിക്കുവാൻ ദൈവം തരുന്നതാണെന്നബോധം അതിനെ സധൈര്യം നേരിടുവാൻ നമ്മെ പ്രാപ്തമാക്കും.

യാക്കോബിന്റെ കഴിഞ്ഞ കാല ജീവിതത്തിലേക്കുള്ള ഒരു തിരിഞ്ഞുനോട്ടം ഈ സത്യം കുറേക്കൂടെ വ്യക്തമാക്കും. നന്മയ്ക്കും ഉയർച്ചയ്ക്കുമുള്ള അഭിവാഞ്ചയോടെയുള്ള പ്രവൃത്തികളെല്ലാം യാക്കോബിന് നന്മയോടൊപ്പം ദുഃഖങ്ങളും നൽകുന്നവയായിരുന്നു. സന്ദർഭങ്ങളെ കൗശലപൂർവ്വം തനിക്ക് അനുകൂലമാക്കിത്തീർത്താൽ ജീവിതവിജയം കൈവരിക്കാൻ കഴിയുമെന്ന് സാധാരണ മനുഷ്യനെപ്പോലെ യാക്കോബും വിശ്വസിച്ചു. വിശന്ന് വലഞ്ഞുവന്ന ജ്യേഷ്ഠന് പായസം നൽകി ജ്യേഷ്ഠാവകാശം നേടിയെടുത്തതും, ജ്യേഷ്ഠനുമാത്രം അവകാശപ്പെട്ട അപ്പന്റെ അനുഗ്രഹം കുമാർഗ്ഗത്തിലൂടെ കൈവശമാക്കിയതുമെല്ലാം യാക്കോബിന്റെ ചിന്താഗതിയുടെ ഉദാഹരണങ്ങളാണ്. എന്നാൽ കരഗതമായ ഈ അനുഗ്രഹം ദുഃഖത്തിലേക്കും ആകുലതയിലേക്കും യാക്കോബിനെ കൊണ്ടെത്തിക്കുന്നു. വൈരാഗ്യത്തോടുകൂടിയ ജ്യേഷ്ഠനോടൊപ്പം പാർക്കുന്നത് അപകടമാണെന്നറിഞ്ഞ യാക്കോബിന് അപ്പനെയും അമ്മയെയും പിതൃഭവനത്തെയും ഉപേക്ഷിച്ച് ഏകനായി ഓടിപ്പോകേണ്ടിവന്നു. അമ്മാച്ചന്റെ ഭവനത്തെ ലാക്കാക്കി ദുഃഖിതനായി ചിന്താക്ലാന്തനായി നടന്നുനീങ്ങുന്ന യാക്കോബിനെ മുൻ അദ്ധ്യായത്തിൽ നാം കണ്ടതാണ്. ലൂസിൽ വച്ച് ദൈവിക ദർശനം ലഭിച്ച് ഭാവിയെക്കുറിച്ചുള്ള ആശങ്ക മാറി പ്രയാണം തുടർന്നെങ്കിലും ദുരനുഭവങ്ങളും യാക്കോബിനെ അനുധാവനം ചെയ്തുകൊണ്ടിരുന്നു. അമ്മാച്ചനായ ലാബാൻ സന്തോഷത്തോടെ യാക്കോബിനെ സ്വീകരിച്ചു. ഏതാണ്ട് 20 വർഷക്കാലം അവിടെ പാർത്തു. തിരികെപ്പോകുമ്പോൾ അമ്മാച്ചനേക്കാൾ വലിയ സമ്പന്നനായിത്തീർന്നുവെങ്കിലും ഒരുപിടി ദുഃഖസ്മരണകൾ യാക്കോബിനു കൂട്ടുണ്ടായിരുന്നു. താൻ പ്രിയപ്പെട്ട റാഹേലിനെ സ്വന്തമാക്കാൻവേണ്ടി പതിനാലുവർഷം കഠിനാദ്ധ്വാനത്തോടെ കാത്തിരിക്കേണ്ടിവന്നു. ലാബാന്റെ നിർദ്ദേശപ്രകാരം റാഹേലിനുവേണ്ടി ഏഴുവർഷം അദ്ധ്വാനിച്ച്, അനുഗ്രഹം സഫലമായ സന്തോഷത്തോടെ മണവറയിൽ എത്തി വധുവിന്റെ മൂടുപടം മാറ്റിയപ്പോഴാണ് താൻ കബളിപ്പിക്കപ്പെട്ടത് യാക്കോബ് അറിയുന്നത്. റാഹേലിനുപകരം അനിഷ്ഠയായ ലേയ ഭാര്യയായി മാറിയിരിക്കുന്നു. അമ്മാച്ചന്റെ കുബുദ്ധി പ്രധാനം ചെയ്ത വ്യഥയും പേറി റാഹേലിനു വേണ്ടി ഏഴുവർഷം കൂടെ അദ്ധ്വാനിച്ചു റാഹേൽ സ്വന്തമായി. അത് മറ്റൊരു ദുഃഖത്തിന്റെ വാതിൽ തുറക്കുകയായിരുന്നു. അനിഷ്ടയായ ലേയയിലും അവളുടെ ദാസിയിലും റാഹേലിന്റെ ദാസിയിലുമായി പതിനൊന്നു മക്കളെ ലഭിച്ചെങ്കിലും തനിക്കു പ്രിയങ്കരിയായ റാഹേലിൽ നിന്ന് ഒരു കുഞ്ഞിക്കാലു കാണുവാൻ ഭാഗ്യം നിഷേധിച്ചിരിക്കുന്നു. റാഹേലിന്റെ മനോവ്യഥ യാക്കോബിന്റെ മനസ്സിന്റെ കോണിൽ ഒരു തീരാനൊമ്പരമായി നിലനിന്നു. ആ നൊമ്പരങ്ങൾക്കെല്ലാം അറുതിവരുത്തിക്കൊണ്ട് യൗസേഫും ബെന്യാമീനും ജനിച്ചെങ്കിലും, ആ കോമളമുഖങ്ങൾ കാണുമ്പോഴൊക്കെ സന്തോഷത്തിനേക്കാൾ അധികം ദുഃഖസ്മൃതിയും ഉണർത്തിക്കൊണ്ട് റാഹേൽ എന്നെന്നേക്കുമായി വേർപിരിഞ്ഞുപോയി. വൈരാഗ്യത്തോടെ അമ്മാച്ചനും മക്കളും പിൻതുടർന്നു വന്നപ്പോഴും, പരിവാരങ്ങളുമായി ജ്യേഷ്ഠൻ ഏശാവ് സ്വീകരിക്കുവാൻ കടന്നുവന്നപ്പോഴും അകാരണമായി പരിഭ്രമിക്കുകയും ഭയപ്പെടുകയും വ്യാകുലപ്പെടുകയും ചെയ്യുന്നു. ലൗകിക ജീവിതത്തിൽ പലതും വെട്ടിപ്പിടിക്കുവാനുള്ള അതിമോഹത്തോടെ ശേഖേമിന്റെ സമീപത്തുള്ള ഫലഭൂയിഷ്ടമായ നിലം വിലയ്ക്കു വാങ്ങി അവിടെ പാർത്തു. അവിടെ സമ്പത്ത് വർദ്ധിച്ചെങ്കിലും, ദീനയുടെയും ലേവിയുടെയും ശിമയോന്റെയും രൂപത്തിൽ ദുഃഖവും ഭീതിയും പരിഭ്രമവും ആകുലതയും വ്യാകുലതയും യാക്കോബിനെ പിൻതുടരുന്നു. ദൈവത്തിന്റെ അരുളപ്പാട് ലഭിച്ച് അവിടെനിന്നും കരകയറിയെങ്കിലും പിന്നീട് നീണ്ട പതിമൂന്നു വർഷക്കാലം തനിക്ക് ഏറ്റം പ്രിയപ്പെട്ട മകൻ യൗസേഫിനെ ഓർത്തു കരയേണ്ടതായി വന്നു. ഇപ്പോൾ അതെല്ലാം മാറി ഒരു പുനഃസമാഗമത്തിന്റെ ആഹ്ലാദവുംപേറി നിൽക്കുമ്പോൾ യാക്കോബ് ഒരുകാര്യം മനസ്സിലാക്കി ഇതാണ് ജീവിതം. ദുഃഖങ്ങളും വ്യാകുലതകളും അവസാനിപ്പിച്ച് ജീവിതം സന്തോഷപര്യവസായിയായി പരിണമിച്ചപ്പോഴാണ്; നേട്ടങ്ങളും കോട്ടങ്ങളും സന്തോഷങ്ങളും സന്താപങ്ങളും എല്ലാം മറ്റൊരു ഭാഗ്യകരമായ ജീവിതത്തിലേക്കുള്ള യാത്രയിലെ വഴിവിളക്കുകളായിരുന്നുവെന്ന് യാക്കോബ് തിരിച്ചറിയുന്നത് സന്തോഷസന്താപ സമ്മിശ്രമായ ഒരു യാത്ര. മരണത്തോടുകൂടി അത് ഇവിടെ അവസാനിക്കുന്നുവെങ്കിലും അത് മറ്റൊരു ജീവിതത്തിലേക്കുള്ള പ്രവേശനമാണ്. ഹ്രസ്വമായ ഈ ജീവിതം അനന്തമായ ആ ജീവിതത്തിനുള്ള ഒരുക്കകാലം മാത്രമാണ്. പിതാക്കന്മാരോടു ചേരുവാനുള്ള ഒരു യാത്ര; ഒരു പരദേശപ്രയാണം. ഇവിടെ ലഭിച്ച ചുരുക്കവും കഷ്ടതകൾ നിറഞ്ഞതുമായ ഈ ജീവിതം അനന്തമായ മറ്റൊരു ജീവിതത്തെ സന്തുഷ്ടമാക്കുവാനായി ലഭിച്ചതായിരുന്നുവെന്ന് യാക്കോബ് സ്വജീവിതാനുഭവങ്ങളിൽ കൂടെ കണ്ടെത്തിക്കഴിഞ്ഞുവെന്ന സത്യം ഫറവോനു നൽകിയ മറുപടിയിൽ പ്രതിദ്ധ്വനിക്കുന്നു.

*തുടരും...*

# ഇടവക സമിതികളിലെ വനിതാ പ്രാതിനിധ്യം

**വർഗീസ് ജോൺ തോട്ടപ്പുഴ**

2011 ഒക്ടോബർ 19 ന് ഭേദഗതി ചെയ്ത സഭാ ഭരണഘടന പ്രകാരം വനിതകൾക്ക് ഇടവക പൊതുയോഗത്തിൽ വോട്ടവകാശത്തോടു കൂടിയ അംഗത്വം ലഭിച്ചിരിക്കുകയാണല്ലോ. അതനുസരിച്ച് അവർക്ക് ഇടവക മാനേജിംഗ് കമ്മറ്റിയംഗമായും സെക്രട്ടറിയായും ട്രസ്റ്റി (കൈസ്ഥാനി) യായും തെരഞ്ഞെടുക്കപ്പെടാവുന്നതാണ്. ഇടവക സമിതികളിലെ വനിതാ പ്രതിനിധ്യം ഘട്ടംഘട്ടമായി വേണം നടപ്പാക്കേണ്ടത്. ഒരു വർഷമെങ്കിലും ഇടവക പൊതുയോഗത്തിൽ പങ്കെടുത്ത് കാര്യങ്ങൾ പഠിച്ച ശേഷം മാത്രമേ ഇടവക മാനേജിംഗ് കമ്മറ്റിയംഗമായി തെരഞ്ഞെടുക്കപ്പെടുന്നതിനുള്ള അവസരം നൽകാവൂ. ഇടവക മാനേജിംഗ് കമ്മറ്റിയിൽ അവർക്ക് നൽകേണ്ട പ്രാതിനിധ്യത്തെ സംബന്ധിച്ച് 2012 സെപ്റ്റംബർ 30 നു ശേഷം കൂടുന്ന അർദ്ധവാർഷിക പൊതുയോഗത്തിൽ തീരുമാനിക്കുകയും 2013 മാർച്ച് മാസത്തിൽ കൂടുന്ന തെരഞ്ഞെടുപ്പു പൊതുയോഗത്തിൽ അതു നടപ്പാക്കുകയും ചെയ്യാവുന്നതാണ്. ഒരു വർഷമെങ്കിലും ഇടവക മാനേജിംഗ് കമ്മറ്റിയിൽ പങ്കെടുത്ത് കാര്യങ്ങൾ പഠിച്ച ശേഷം മാത്രമേ വേണമെങ്കിൽ സെക്രട്ടറിയായോ ട്രസ്റ്റി (കൈസ്ഥാനി)യായോ തെരഞ്ഞെടുക്കപ്പെടുന്നതിനുള്ള അവസരം നൽകാവൂ. ആവശ്യമെങ്കിൽ 2014 മാർച്ച് മാസത്തിൽ കൂടുന്ന തെരഞ്ഞെടുപ്പു പൊതുയോഗത്തിൽ അതു നടപ്പാക്കാവുന്നതാണ്. വനിതാ പ്രാതിനിധ്യം നിർബന്ധമുള്ള കാര്യമല്ല. ആവശ്യമെങ്കിൽ നടപ്പാക്കുന്നതിന് തടസ്സമില്ലെന്ന് മാത്രം.

പുതിയ ഭരണഘടനാ ഭേദഗതി നടപ്പാക്കാൻ തെരഞ്ഞെടുത്ത അവസരം ഒട്ടും ഉചിതമായിരുന്നില്ല. ഇക്കാര്യത്തിന് പരിശുദ്ധ കാതോലിക്കാ ബാവായുടേതായി ഒരു പൊതുകല്പന പോലും പുറപ്പെടുവിച്ചിതായി അറിവില്ല. സുദീർഘവും പ്രത്യേക ശൈലിയിലുള്ളതുമായ അസോസിയേഷൻ കല്പനയിൽ (നമ്പർ 475/2011) രണ്ടു വാക്യങ്ങളിലൊതുങ്ങുന്ന ഒരു ഖണ്ഡികയിലൂടെയുള്ള പ്രഖ്യാപനം മാത്രമാണുണ്ടായത്. ആവശ്യമായ തയ്യാറെടുപ്പും പ്രചരണവും മാർഗനിർദേശവും ബോധവൽക്കരണവുമില്ലാതിരുന്നതിനാൽ ആകെപ്പാടെ ഒരു ആശയക്കുഴപ്പമുണ്ടായിരുന്നു. ആദ്യമായി വനിതകൾ കാലുവച്ചതു തന്നെ അസോസിയേഷൻ പ്രതിനിധികളുടെ തെരഞ്ഞെടുപ്പു പൊതുയോഗത്തിലേക്കായിരുന്നല്ലോ. അവിടെ വാശിയേറിയ വോട്ടിംഗ് കണ്ട് അവർ അന്ധാളിച്ചുപോയിക്കാണും. ചില ഇടവകകളിൽ അവർക്ക് വോട്ടവകാശം കൊടുത്തപ്പോൾ ചിലയിടത്ത് കൊടുത്തില്ല. ചില ഇടവകകളിൽ പൊതുയോഗത്തിൽ പോലും പങ്കെടുപ്പിച്ചില്ല. (അസോസിയേഷൻ ട്രൈബ്യൂണലിന് പണിയായോ എന്തോ?). ഇനി 2012ലെ തെരഞ്ഞെടുപ്പു പൊതുയോഗത്തിൽ എന്തു സംഭവിക്കുമെന്ന് നിശ്ചയമില്ല.

2011 ലെ അർദ്ധവാർഷിക പൊതുയോഗത്തിലോ 2012 ലെ വാർഷിക പൊതുയോഗത്തിലോ വനിതകൾ ആദ്യമായി സംബന്ധിക്കത്തവണ്ണം വേണമായിരുന്നു ഭരണഘടനാഭേദഗതികൾ നടപ്പാക്കേണ്ടത്. 2012 മാർച്ച് ഏഴിലെ മലങ്കര അസോസിയേഷൻ യോഗത്തിൽ ഭരണഘടനാ ഭേദഗതികൾ അവതരിപ്പിക്കാൻ (പാസ്സാക്കണമെന്ന് നിർബന്ധമില്ല) അവസരം ലഭിച്ചിരുന്നെങ്കിൽ നല്ലതായിരുന്നു.



## പൂമുഖ കൂദാശ നടത്തി

കുട്ടംപേരൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ പൂമുഖ കൂദാശ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ നടന്നു. വികാരി കെ. ഒ. തോമസ്, ഫാ. വിൽസൺ ശങ്കരത്തിൽ, ഫാ. ഷിബു വർഗീസ് എന്നിവർ നേതൃത്വം നൽകി.




ഫാ. പി.കെ. കോശി

സത്യംവദഃ, ധർമ്മ ചരഃ എന്നതാണല്ലോ? ആർഷഭാരതത്തിന്റെ അടിസ്ഥാനാഹ്വാനം. സത്യമേവ ജയതേ എന്നത് ഇൻഡ്യയുടെ മുദ്രാവാക്യവും. സത്യത്തിനും ധർമ്മത്തിനും ചേരുന്നതൊന്നും ഒരിടത്തും പാടില്ല എന്നതാണ് നമ്മുടെ പ്രമാണം. നമ്മുടെ സർവ്വ മൂല്യങ്ങൾക്ക് അടിസ്ഥാനമായി സത്യവും ധർമ്മവും ഇത്രയും കാലം വർത്തിച്ചിരുന്നവോ അതിന് ഇന്ന് സർവ്വമേഖലയിലും ആഴത്തിൽ ഇളക്കം തട്ടിയിരിക്കുന്നു. ഈ സമകാലിക ദുരവസ്ഥയ്ക്കുള്ള ഏക പ്രായോഗിക പരിഹാരം സത്യധർമ്മാദികളെ സമൂഹത്തിൽ അവയുടെ സർവ്വ പവിത്രതയോടുകൂടി പുനഃപ്രതിഷ്ഠിക്കുക എന്നതുമാത്രമാണ്. ''ഞാൻ വഴിയും സത്യവും ജീവനുമാകുന്നു'' എന്ന് കല്പിച്ച യേശുക്രിസ്തുവിന്റെ വാക്കുകൾ ഇവിടെയാണ് അന്വർത്ഥമാക്കപ്പെടേണ്ടത്. എന്നാൽ യഥാർത്ഥ സത്യമായ യേശുക്രിസ്തുവിനെപ്പോലും തേജോവധം ചെയ്യുന്ന രാഷ്ട്രീയ സിദ്ധാന്തങ്ങൾ ഉടലെടുക്കുന്നു.

**രാഷ്ട്രവും രാഷ്ട്രീയവും**

ആധുനിക കാലഘട്ടത്തിന്റെ വലിയൊരു പ്രത്യേകത ജീവിതത്തിന്റെ രാഷ്ട്രീയവൽക്കരണമാണ്. രാഷ്ട്രീയം സമൂഹ്യ ജീവിതത്തിന്റെ അവിഭാജ്യഘടകമായിരുന്നിട്ടുണ്ടെങ്കിലും പണ്ടൊക്കെ സാധാരണക്കാരന്റെ ദൈനംദിന ജീവിതത്തെ അത് കാര്യമായി സ്പർശിച്ചിരുന്നില്ല. എന്നാൽ ഇന്ന് ആ സ്ഥിതി മാറിയിരിക്കുന്നു. സാധാരണക്കാരന്റെ ഏതു കാര്യത്തിലേക്കും ധൃതഗതിയിൽ കടന്നുചെല്ലുന്ന അവസ്ഥയാണ് രാഷ്ട്രീയം. ആവശ്യമുള്ളതിലേക്കും ആവശ്യമില്ലാത്തതിലേക്കും ചാടി വീഴുന്ന പ്രവണത രാഷ്ട്രീയത്തിലും രാഷ്ട്രീയക്കാരിലും അധികമായിരിക്കുന്നു. രാഷ്ട്രീയം ഇന്ന് സാമാന്യവൽക്കരിക്കപ്പെട്ടിരിക്കുന്നു. ജനായത്ത ഭരണസംവിധാനത്തിൽ രാഷ്ട്രീയാധികാരം എല്ലാവർക്കുമായി പങ്കുവെയ്ക്കപ്പെടുന്നു. സേച്ഛാധിപത്യം ഒരളവുവരെ ഒഴിവാക്കാൻ ഇതു സഹായകമാണെങ്കിലും സ്വാർത്ഥപരമായ കണക്കു കൂട്ടലുകൾമൂലം രാഷ്ട്രീയാധികാരം സ്വന്തമാക്കാനുള്ള വടംവലി സാർവ്വത്രികമായി. തിരഞ്ഞെടുപ്പുകളുടെയും, ഉപതിരഞ്ഞെടുപ്പുകളുടെയും കോലാഹലങ്ങൾ വീണ്ടും വീണ്ടും ആവർത്തിക്കപ്പെടുന്നത് ഇതു കൊണ്ടാണ്. രാഷ്ട്രീയം ഒരു തൊഴിലായി കാണുന്നവരുടെ എണ്ണം നമ്മുടെ നാട്ടിൽ വർദ്ധിച്ചുവരുന്നു. രാഷ്ട്രീയ സ്വാധീനം ഉപയോഗിച്ച് അനർഹമായ സ്ഥാനമാനങ്ങൾ പിടിച്ചു പറ്റാനും അഴിമതിയിലൂടെ പണം സമ്പാദിക്കാനുമുള്ള ത്വര ശക്തിപ്പെട്ടുകൊണ്ടിരിക്കുന്നു. ന്യായമായതിനും ന്യായമല്ലാത്തതിനുംവേണ്ടി ഒരു നിമിഷം കൊണ്ട് ബന്ത് പ്രഖ്യാപിയ്ക്കാനും മനുഷ്യന്റെ സ്വാതന്ത്ര്യത്തെ ഘനിയ്ക്കാനും ഒരു തടസ്സവും ഇല്ലാത്ത അവസ്ഥ രാഷ്ട്രീയത്തിൽ ദൃശ്യമാകുന്നു. ഒരു ഛോട്ടാ നേതാവ് വിചാരിച്ചാൽ ഒരു പ്രദേശം മുഴുവനും നിശ്ചലമാകുന്ന അവസ്ഥ. ഛോട്ടാ നേതാക്കന്മാരെ ഭയപ്പെടുന്ന ഔദ്യോഗിക വൃന്ദം. ഇന്ന് പിടിച്ചുപറിക്കാരന്റെ വേഷമണിഞ്ഞിരിയ്ക്കുന്നു ബഹുഭൂരിപക്ഷം രാഷ്ട്രീയക്കാരും.

ഭരണാധിപൻ ദൈവീകാധികാരത്തിൽ പങ്കു ചേരുന്നവനാണെന്നും ദൈവം എങ്ങനെ തന്റെ അധികാരം ഉപയോഗിക്കുന്നുവോ അങ്ങനെതന്നെയാകണം അദ്ദേഹം ഭരണാധികാരം ഉപയോഗിക്കേണ്ടതെന്നുമുള്ള ചിന്തയ്ക്ക് ഇന്ന് സ്ഥാനമില്ലാതായിരിക്കുന്നു. സ്വാർത്ഥത വെടിഞ്ഞ് സമൂഹത്തിന്റെ ക്ഷേമത്തിനുവേണ്ടി അർത്ഥപൂർണ്ണമായ ശുശ്രൂഷ അർപ്പിക്കുക തങ്ങളുടെ കർത്തവ്യമായി പരിഗണിക്കുന്ന ഭരണാധിപന്മാരെ ഇന്ന് കണ്ടെത്താൻ കഴിയുമോ. ഈ അവസ്ഥ രാഷ്ട്രീയത്തിൽ മാത്രമല്ല ആദ്ധ്യാത്മിക മേഖലയിലും രൂക്ഷമായിരിക്കുന്നു. പ്രജാസ്നേഹികളും ധർമ്മനിഷ്ഠരുമായ ധാരാളം ഭരണാധികാരികളെ ഗതകാല ചരിത്രം അനുസ്മരിക്കുന്നു. മഹാത്മജിയും, നെഹ്റുവും, ശ്രീചിത്തി

രതിരുനാളും, എ.ജെ. ജോണും, പി.സി. അലക്സാണ്ടറുമൊക്കെ ഇന്നത്തെ തലമുറയ്ക്ക് പറയാൻ മാത്രമുള്ളവരായിരിക്കുന്നു.

രാഷ്ട്രത്തെയും ഗവൺമെന്റിനെയും വേർതിരിച്ചു കാണുക ആവശ്യമാണ്. സർക്കാരുകളും രാഷ്ട്രീയക്കാരും മാറി മാറിവരും. പക്ഷേ രാഷ്ട്രത്തിന് മാറ്റമില്ല. അഥവാ രാഷ്ട്രീയത്തിനാണ് സർക്കാരിനേക്കാൾ പ്രാധാന്യവും സ്ഥായീഭാവവും അതുകൊണ്ടു തന്നെ രാഷ്ട്രം ധാർമ്മിക മൂല്യങ്ങളിൽ അടിസ്ഥാനപ്പെടണം. ഈ ധാർമ്മിക മൂല്യങ്ങൾ ചിലപ്പോൾ ഏതെങ്കിലും പ്രത്യേക മതത്തിന്റെതായിരിക്കണം. ലോകത്തിൽ രണ്ടു രീതിയിലുള്ള രാഷ്ട്രങ്ങളുണ്ട്. ഒരു മതത്തെ അഥവാ ഭൂരിപക്ഷത്തിന്റെ മതത്തെ ഔദ്യോഗികായി പ്രഖ്യാപിച്ചിട്ടുള്ള രാഷ്ട്രങ്ങൾ Eg: Pakistan, Afganistan, Sandhi etc. രണ്ടാമത്തേത് മതേതര സ്വഭാവമുള്ള രാഷ്ട്രങ്ങൾ. മതേതര രാഷ്ട്രങ്ങൾ ഒരു മതത്തേയും അടിസ്ഥാനമാക്കി എടുക്കാത്തതിനാൽ അവയ്ക്ക് തനതായ ധാർമ്മികത വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. അതായത് പ്രവർത്തനങ്ങളുടെ തെറ്റിനെയും ശരിയെയും അടിസ്ഥാനമാക്കിയുള്ള വ്യക്തികളുടെ ധാർമ്മിക ചുമതലകൾ രൂപപ്പെടുത്തണം. ചുരുക്കിപ്പറഞ്ഞാൽ ധാർമ്മികതയുടെ അടിത്തറയിൽ ജനങ്ങളുടെ ജീവിതരീതികളും സ്വഭാവവും രൂപപ്പെടുത്തിയെടുക്കുക രാഷ്ട്രത്തിന്റെ കെട്ടുറപ്പിന് അത്യന്ത്യാപേക്ഷിതമാണ്. ഒരു രാഷ്ട്രം പിൻതുടരേണ്ട ആദർശങ്ങളും ധാർമ്മിക മൂല്യങ്ങളും രാഷ്ട്രത്തിന്റെ ഭരണഘടനയിൽ പ്രതിപാദിക്കുന്നു. 1950 ജനുവരി 26 ന് നിലവിൽ വന്ന ഇൻഡ്യൻ ഭരണഘടനയിലെ 7 മൗലികാവകാശങ്ങൾ, സമത്വത്തിനുള്ള അവകാശം, സ്വാതന്ത്ര്യത്തിനുള്ള അവകാശം, സംസ്കാരികവും വിദ്യാഭ്യാസപരവുമായ അവകാശം, സ്വകാര്യ സ്വത്തവകാശം, ഭരണഘടനാപരമായ നിവൃത്തി മാർഗ്ഗത്തിനുള്ള അവകാശം എന്ന് മനസ്സിലാക്കാം.

**രാഷ്ട്രീയ മൂല്യങ്ങൾ**

ഒരു രാഷ്ട്രം ഉയർത്തിപ്പിടിയ്ക്കുന്ന മൂല്യസങ്കല്പങ്ങൾ ആ ജനതയുടെ സംസ്കാര പൈതൃകത്തെയും സാമൂഹിക പാരമ്പര്യങ്ങളെയും ആശ്രയിച്ചിരിക്കുന്നു. ഇൻഡ്യയെ സംബന്ധിച്ച് ധാർമ്മികാടിസ്ഥാനത്തിലാണ് മൂല്യങ്ങൾ നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. ഇൻഡ്യൻ സങ്കലപ്ത്തിൽ ശ്രീരാമൻ വീരപുരുഷനായിരിക്കുന്നത് R.S.S ന്റെയോ B.J.P യുടേതോ ആയിട്ടില്ല. അദ്ദേഹം ധർമ്മ സങ്കല്പത്തിന്റെ പ്രതീകമാണ്. കിരീടധാരണ ദിവസത്തിൽ തന്നെ സർവ്വവും മനസ്സോടെ ത്യജിയ്ക്കുന്നത് സ്വന്തം പിതാവിനോടുള്ള വാക്കിന്റെ പവിത്രത സംരക്ഷിക്കാൻ. ഇത് എത്രയും ഉദാത്തമായ ഭാവനയും പ്രചോദനാത്മകമായ മാതൃകയും. ഇന്നത്തെ ഒരു രാഷ്ട്രീയ നേതാവിനും ഭരണാധികാരിയ്ക്കും ഇല്ലാത്ത മാതൃകാപരമായ മൂല്യം. യേശുക്രിസ്തുവിലും ഇതുതന്നെ നമുക്ക് ദർശിക്കാം. ഫിലിപ്യ ലേഖനത്തിൽ പറയുന്ന ശൂന്യവൽക്കരിക്കപ്പെടുന്ന അനുഭവം പിതാവിന്റെ ഇഷ്ടം അനുസരിപ്പാൻ തക്കവണ്ണം സ്വർഗ്ഗീയ അവസ്ഥകൾ ഉപേക്ഷിച്ച് മനുഷ്യവത്ക്കരിക്കപ്പെട്ടത് എത്രയോ മാതൃകപരമായ അവസ്ഥ. ഇന്ന് ആത്മീയ മണ്ഡലത്തിൽ ഈ ശൂന്യമാക്കപ്പെടലും വെറുമയാക്കലും വാക്കുകളിൽ മാത്രം. സ്ഥാനമാനങ്ങൾക്കുള്ള തത്രപ്പാടുകളും വെമ്പലുകളും കാണുമ്പോൾ യേശുക്രിസ്തു സഭയിൽ ഉണ്ടോ എന്ന സംശയം സാധാരണക്കാരിൽ. ഈ സംശയം പൊതു സമൂഹത്തിൽ വന്നതുകൊണ്ടല്ലേ പലപ്പോഴും യേശുക്രിസ്തുവിനെ പല രാഷ്ട്രീയ കോമാളികളും, രാഷ്ട്രീയസംഘടനകളും തേജോവധം ചെയ്യുന്നതായി അടുത്ത സമയത്തും കണ്ടത്.

അധികാരം വഹിക്കുന്നവന്റെ വാക്കിനുള്ള പവിത്രതയും വിശ്വാസ്യതയും (Sanctity and credibility) ഒരു സമൂഹം എങ്ങനെ കണ്ടിരുന്നുവെന്നതും യേശുവിലൂടെയും ശ്രീരാമനിലൂടെയും ദർശിക്കാം. അധികാരം കയ്യാളുന്നവർ കൈക്കൊള്ളേണ്ട ധാർമ്മിക സമീപനങ്ങൾക്ക് എന്നും വ്യക്തമായ നിർവ്വചനങ്ങൾ ഉണ്ടായിരുന്നു.

ഒരു ജനതയ്ക്ക് അവരർഹിക്കുന്ന ഗവൺമെന്റാണ് ലഭിക്കുക എന്ന പാശ്ചാത്യ പ്രമാണത്തിന് കടകവിരുദ്ധമാണ് "യഥാരാജാ തഥാ പ്രജ" എന്ന ഭാരതീയ സങ്കല്പം. ഭരണാധിപന്റെ ധാർമ്മികത ഒരു രാഷ്ട്രത്തിനാകെ മാതൃകയും മാനദണ്ഡവുമാവുന്നു.

ദൈവം സത്യമാണെന്ന് പറഞ്ഞ മഹാത്മഗാന്ധി സത്യമാണ് ദൈവം എന്നും നമ്മെ പഠിപ്പിക്കുകയുണ്ടായി. സത്യം ഒരു രാഷ്ട്രത്തിന്റെ പൊതുജീവിതത്തിലും വ്യക്തിയുടെ സ്വകാര്യ ജീവിതത്തിലും നിത്യസ്പർശിയായ പ്രമാണമായി നില്ക്കണം എന്ന തത്വത്തെയാണ് ഗാന്ധിജി അടിവരയിട്ട് സമർപ്പിച്ചത്. "സത്യധർമ്മാദി വെടിയുന്ന പുരുഷനെ ഘോരമാം സർപ്പത്തെക്കാൾ പേടിക്കണമെന്ന് പൂർവ്വീകർ മുന്നറിയിപ്പു നല്കുന്നുണ്ട്. അതുകൊണ്ടുതന്നെയാണല്ലോ നീറോയും ഹിറ്റ്ലറും മുസ്സോളിനിയും, ഒക്കെ മനുഷ്യഹൃദയത്തിൽ സ്ഥാനികളാകാത്തത്. അധർമ്മം ചെയ്യുന്നതും ധർമ്മം ചെയ്യാതിരിക്കുന്നതും അഴിമതിയുടെ പരിധിയിൽപ്പെടുന്നതായി ഗാന്ധിജി ഓർമ്മിപ്പിയ്ക്കുന്നു. ചെറിയ വീഴ്ചകളിൽ വിട്ടുവീഴ്ച ചെയ്യുന്നത് വലിയ വീഴ്ചയിലേക്ക് നയിക്കുമെന്ന് അദ്ദേഹം പഠിപ്പിച്ചു.

ആദർശത്തെ പിന്നോട്ടു നിർത്തി പ്രായോഗികതയെ ഉയർത്തിക്കാട്ടിക്കൊണ്ട് സർവ്വ കൊള്ളരുതായ്മകൾക്കും കുടപിടിയ്ക്കുക എന്നത്

ഇപ്പോൾ സമകാലിക സമൂഹത്തിന്റെ സ്വഭാവമായി മാറി കഴിഞ്ഞിരിക്കുന്നു. അന്ത്യഅത്താഴ ചിത്രം മോർഫ് ചെയ്യുമ്പോൾ യഥാർത്ഥ കമ്മ്യൂണിസത്തിന്റെ ആദർശം പിന്നോട്ടു നിർത്തി പ്രായോഗികത ഉയർത്തികാട്ടുന്നു. കാരണം കഴുതയായ പൊതുജനത്തിന്റെ വോട്ടു നേടണമെങ്കിൽ അത് പൊതു തിരഞ്ഞെടുപ്പിലായാലും ഉപതിരഞ്ഞെടുപ്പിലായാലും ലക്ഷ്യം പ്രായോഗികത ഒന്നുതന്നെ. ഏതു കാര്യത്തെ സമീപിക്കുന്നതും ഏത് സംഭവത്തെ വ്യാഖ്യാനിക്കുന്നതും എന്തിനോടും പ്രതികരിക്കുന്നതും സ്വന്തം താല്പര്യം മാത്രം നോക്കിയാണ്. തത്വമോ,ധാർമ്മികതയോ മുൻനിർത്തിയല്ല എന്ന് കാണാം. അതിനുള്ള ന്യായങ്ങളും കണ്ടുപിടിക്കുന്നത് രാഷ്ട്രീയക്കാരുടെ സാമർത്ഥ്യമായി മാറിയിരിക്കുന്നു.

അധികാരത്തിലിരിക്കുന്നവർ അഴിമതിക്കാരോ അറിയപ്പെടുന്ന അസാന്മാർഗ്ഗികളോ ആണെന്നറിയാമെങ്കിൽപോലും നമ്മുടെ താൽപര്യസംരക്ഷണത്തിനായി പവിത്രങ്ങളായ ചടങ്ങുകളിലേക്ക്പോലും അവരെ ക്ഷണിച്ചാദരിയ്ക്കാനും ഇന്ന് നമുക്ക് യാതൊരു മനസാക്ഷികുത്തും ഇല്ലാതായിരിക്കുന്നു. നമ്മുടെ സഭയുടെ പവിത്രങ്ങളായ പല ചടങ്ങുകളിലും ഇപ്രകാരമുള്ള നേതാക്കളെ പള്ളിയിലും വി. മദ്ബഹായിൽപോലും കയറ്റി നിർത്താൻ ധൃതികൂട്ടുന്ന മനസ്സാക്ഷി കുത്തില്ലാത്ത രാഷ്ട്രീയക്കാരുടെയും പിന്നണികളുടെയും സാമർത്ഥ്യങ്ങൾ നാം ഗൗരവത്തോടെ ചിന്തിക്കണം. മാത്രവുമല്ല മലങ്കര സഭയെ പരിത്യജിച്ച് സ്വാർത്ഥതയ്ക്കായി പുതിയ മേച്ചിൽ പുറങ്ങൾ കണ്ടെത്തി വിലസുന്നതും വിളങ്ങുന്നതുമായ ആത്മീയനവനേതൃത്വങ്ങളെയും നമ്മുടെ സഭയുടെ പവിത്രങ്ങളായ ചടങ്ങുകളിൽ ആദരിയ്ക്കുന്നതും പലരുടെയും താല്പര്യസംരക്ഷണമല്ലേ എന്ന് ചിന്തിക്കുക. സ്വന്തം ശർദ്ദിയിലേക്കു തിരിയുന്ന നായുടെ അനുഭവം വേദപുസ്തകം പഠിപ്പിക്കുമ്പോൾ ആദരവു സ്വീകരിക്കാൻ വരുന്നവർക്കും കാര്യഗൗരവം നഷ്ടപ്പെട്ടിരിക്കുന്നു.

മുൻ സോവിയറ്റ് പ്രസിഡന്റായിരുന്ന മിഖായേൽ ഗോർബച്ചേവ് പറഞ്ഞ വാക്കുകളിൽ " നമുക്ക് ആത്മീയ മൂല്യങ്ങൾ ആവശ്യമാണ്. മാനസിക തലത്തിൽ ഒരു വിപ്ലവമാവശ്യമാണ്. നമ്മുടെ കാലഘട്ടത്തിന്റെ വെല്ലുവിളിയെ നേരിടാൻ പ്രാപ്തമായ പുതിയ രാഷ്ട്രീയത്തിലേക്കും പുതിയ സംസ്കാരത്തിലേക്കുമുള്ള വഴി അതുമാത്രമാണ്. മതം ഉരുവാക്കിയതും നൂറ്റാണ്ടുകളായി ഉൾക്കൊള്ളുന്നതുമായ ധാർമ്മിക മൂല്യങ്ങൾ നമ്മുടെ വികരണത്തിന് സഹായിക്കും''. മൂല്യ തകർച്ചയാൽ സമകാലിക സമൂഹത്തിലെ ഒരു മേഖലയ്ക്കും മോചനമില്ല. രാഷ്ട്രത്തിലും രാഷ്ട്രീയത്തിലും ആദർശമൂല്യങ്ങളെ പ്രതിഷ്ഠിക്കാം. അതിനുള്ള ക്രാന്തദർശിത്വം നേടിയെടുക്കാം. മണ്ടനാകുന്നതാണ് മിടുക്കെന്നു വന്നതോടെ മിടുക്കൻമാരൊക്കെ വളരെ ബുദ്ധിപൂർവ്വം തന്നെ മണ്ടൻ കളിയ്ക്കുന്നു. ഇതിനെല്ലാമിടയിൽ സത്യധർമ്മാദിമൂല്യങ്ങൾ ക്രൂരമായി ബലിയർപ്പിയ്ക്കപ്പെടുന്നു.



## സന്ദർശനം നടത്തി

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പേരിശ്ശേരി ശാന്തിതീരം ക്യാൻസർ സെന്റർ പുത്തൻകാവ് ശരണാലയം എന്നിവ സന്ദർശിക്കുകയുണ്ടായി. കൂടാതെ 'ജലനിധി' (കിണർ പദ്ധതി)യിൽ ഇടവകയിലെ ഒരു ഭവനത്തിന് കിണർ വെച്ചു നൽകുകയുണ്ടായി.


**Statement about ownership and other particular about Bethel Patrika**

Form IV (See Rule 8)

| | | |
|---|---|---|
| 1. | Place of Publication | : Chengannur |
| 2. | Periodicity of its Publication | : Monthly |
| 3. | Printer's Name | : H G Thomas Mar Athanasios |
| | Address | : Bethel Aramana Chengannur P.O., Kerala |
| 4. | Whether citizen of India | : Yes |
| 5. | Publisher's Name | : H G Thomas Mar Athanasios |
| | Address | : Bethel Aramana Chengannur P.O., Kerala |
| 6. | Whether citizen of India | : Yes |
| 7. | Editor's name | : Fr. Abraham Koshy Kunnumpurathu |
| | Address | : Mundankavu, Chengannur P.O., Kerala |
| 8. | Name & Addresses of Individuals who own the Newspaper | : H G Thomas Mar Athanasios (Same as above) |
| 9. | Name & Addresses of Individuals of Shareholders holding more than one percent of the total capital | : H G Thomas Mar Athanasios (Same as above) |

I, H G Thomas Mar Athanasios, hereby declare that the particulars given above are true to the best of my knowledge and belief.

Dated: 15-3-2012

Sd/-
H G Thomas Mar Athanasios

# വേദപുസ്തകത്തിന്റെ പുനർവായനയും, പുനർവ്യാഖ്യാനവും അഭികാമ്യമോ?

തുടർച്ച

കെ.ജെ. കോശി

സഭയുടെ ആരാധനകളിൽ സ്ത്രീകളല്ല നേതൃത്വം നൽകേണ്ടത് എന്ന് വി. പൗലോസ് വളരെ വ്യക്തമായി പഠിപ്പിക്കുന്നത്. ആരാധനാ സമൂഹങ്ങളിലും കുടുംബങ്ങളിലും ആചരിക്കേണ്ടത് ഒരു 'പേട്രിയാക്കൽ' വ്യവസ്ഥിതിയായിരിക്കണം എന്നതായിരുന്നു. എന്നാൽ സാമൂഹ്യ വ്യവസ്ഥിതിയിൽ മാറ്റങ്ങൾ പാടില്ല എന്നു ശ്ലീഹാ പറഞ്ഞിട്ടുമില്ല. അന്നും ഇന്നും രാഷ്ട്രീയ, സാമൂഹ്യ, സാംസ്ക്കാരിക രംഗങ്ങളിൽ വ്യക്തിമുദ്രകൾ പതിപ്പിച്ചിട്ടുള്ള സ്ത്രീകൾ ഉണ്ടായിരുന്നു. ഈ അവസരത്തിൽ ഓർമ്മയിൽ എത്തുന്ന ഒരു നാടൻ പ്രയോഗം അർത്ഥവത്തായി തോന്നുന്നു: "പള്ളിവേറേ, പള്ളിക്കൂടം വേറേ."

സഭ, രാഷ്ട്രീയ, സാമൂഹിക, സാംസ്കാരിക വ്യവസ്ഥകളിൽ ഭരിക്കപ്പെടേണ്ട സംഘടനയല്ല . അവിടെ ദൈവഹിതത്തിനാണ് പ്രാധാന്യം കല്പിക്കേണ്ടത്. മറിച്ചായാൽ അതു സൃഷ്ടികളുടെ നാശത്തിന്റെ ആരംഭം ആയിരിക്കും. പുരുഷമേധാവിത്വം (Male Dominated) എന്നു ഫെമിനിസ്റ്റുകൾ പറയുന്നതിനാൽ അല്ല, പിന്നെയോ, അതു ദൈവത്താൽ വ്യവസ്ഥാപിതമായ ആരാധനാശൈലി അങ്ങനെ ആയതിനാൽ ആണ്. ഒരു പുരുഷന് അമ്മ ആകുവാൻ കഴിയുകയില്ല എന്നതുപോലെ ഒരു സ്ത്രീ പുരോഹിത ആകണമെന്ന് സൃഷ്ടാവായ ദൈവം ആഗ്രഹിച്ചിട്ടില്ല.

അപ്പോൾ പിന്നെ പ്രൊട്ടസ്റ്റന്റ് വിഭാഗത്തിന്റെ ദൈവം മറ്റാരോ ആണ് ? ഇവിടെയും പുനർവായനയും പുനർവ്യാഖ്യാനവും തന്നെയാണ് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്. അവർ, എല്ലാ വിശ്വാസികളും പുരോഹിതർ എന്നു പഠിപ്പിക്കുന്നു. All behiever are ministers to one another- അത് അപ്പോസ്തോലിക പാരമ്പര്യത്തിനും വേദപുസ്തകത്തിനും നിരക്കാത്ത വാദത്തിനും വാദഗതിയാണ്. പഴയനിയമ കാലം മുതൽ ദേവാലയശുശ്രൂഷകൾ ചെയ്യുകയും പാപപരിഹാര ബലികൾ അർപ്പിക്കുകയും ചെയ്തിരുന്നവർ അഭിഷേകം ചെയ്യപ്പെട്ട പുരോഹിതന്മാർ തന്നെ ആയിരുന്നു. അവർ തിരഞ്ഞെടുക്കപ്പെട്ട ആൺ സന്താനങ്ങൾ ആയിരുന്നു (Exodus 28:1-2) അവർ ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവർ ആയിരുന്നു. മനുഷ്യർ അവരുടെ സ്വന്ത ഇഷ്ടത്തിൽ ഏറ്റെടുത്തിരുന്ന ചുമതലയും ആയിരുന്നില്ല അത് (Heb 5:4).

രണ്ടാമതായി; ഓർത്തഡോക്സ് വിശ്വാസത്തിൽ ദൈവത്തിൽ നിന്നുള്ള അനുഗ്രഹങ്ങൾ വിശ്വാസിക്ക് ലഭ്യമാകുന്നത് പുരോഹിതനിൽകൂടിയാണ്. ദൈവം മനുഷ്യനിലേക്ക് ഇറങ്ങി വരുന്നത് ദൈവീകമർമ്മങ്ങളുടെ ശുശ്രൂഷയിൽകൂടിയാണ് (Sacraments). ആ രഹസ്യങ്ങൽ ആഘോഷിക്കപ്പെടുന്നതിന് ചുമതലപ്പെടുത്തപ്പെട്ടവർ അഭിഷേകം ചെയ്യപ്പെട്ട പുരോഹിതന്മാർ ആണ്. ക്രിസ്തു കൂദാശകളുടെ പരികർമ്മിയായി നിയോഗിച്ചിട്ടുള്ളത് അപ്പോസ്തോലന്മാരെ ആയിരുന്നു. യാതൊരു denominational സഭയുടെയും പാസ്റ്റർ, മിനിസ്റ്റർ മുതലായവർ ദൈവത്തിൽ നിന്നുള്ള അനുഗ്രഹങ്ങളുടെ വാഹകർ (Mediators) ആകുന്നില്ല.

ഏറ്റവും പ്രധാനപ്പെട്ട മറ്റൊരു കാരണം,

ശെമ്മാശ്ശൻ, പുരോഹിതൻ, ആദിയായ സ്ഥാനികൾ ക്രിസ്തുവിന്റെ പ്രതിരൂപങ്ങളാണെന്ന് (ICONS) ഓർത്തഡോക്സുകാർ വിശ്വസിക്കുന്നു എന്നതാണ്. യേശുക്രിസ്തു പുരുഷൻ ആയതിനാൽ ക്രിസ്തുവിന്റെ പ്രതിരൂപമായവർ പുരുഷന്മാർ ആയിരിക്കേണ്ടതാണല്ലോ? എന്താണ് ICON അഥവാ പ്രതിരൂപം ? ഒരു ICON അഥവാ പ്രതിരൂപം ഏതിനെ പ്രതിനിധീകരിക്കുന്നുവോ അതിന്റെ എല്ലാ വശങ്ങളെപ്പറ്റിയും കാഴ്ചക്കാരിൽ ബോധം ഉളവാക്കുന്നു. ഉദാഹരണത്തിന് യേശുക്രിസ്തുവിന്റെ കുരിശിലെ യാഗത്തിന്റെ ചിത്രമോ രൂപമോ നാം കാണുമ്പോൾ യേശുവിന്റെ ജനനം മുതൽ കുരിശിന്മേൽ ഉണ്ടായ മരണത്തിൽകൂടി ചൊരിഞ്ഞ മനുഷ്യസ്നേഹത്തെയാണ് വെളിവാക്കപ്പെടുന്നത്.

ഒരു പ്രതിരൂപത്തിന് പ്രത്യേകിച്ച് എന്തെങ്കിലും ആത്മീയശക്തിയോ ചൈതന്യമോ ഇല്ല എങ്കിൽ അത് വെറും ഒരു പ്രതിമ (Idol) ആയിത്തീരുന്നു. എന്നാൽ ഒരു ICON അഥവാ പ്രതിരൂപം അതു പ്രതിനിധാനം ചെയ്യുന്ന വ്യക്തിയുടെ ആത്മീയ ചൈതന്യത്തെ ഉൾക്കൊള്ളുവാൻ സഹായിക്കുന്നതോടൊപ്പം ഒരു ആത്മീയാരാധനയിലേക്ക് കൂടുതൽ ആഴത്തിൽ ഒരുവനെ നയിക്കുകയും അവനിൽ യാഥാർത്ഥ്യബോധം ഉളവാക്കുവാൻ സഹായിക്കുകയും ചെയ്യുന്നു.

നമ്മുടെ പുരോഹിതന്മാരെ നോക്കുമ്പോൾ സംഭവിക്കേണ്ട സംഗതിയും ഇതു തന്നെയാണ്. ആരാധനയിൽ നാം നമ്മുടെ പുരോഹിതന്മാരെ ക്രിസ്തുവിന്റെ സ്ഥാനത്താണ് കാണുന്നത്. യേശു ക്രിസ്തു സാക്ഷാൽ ദൈവപുത്രനാണ് –ദൈവമാണ്. അതേസമയം അവൻ പൂർണ്ണമനുഷ്യനും ആകുന്നു. അതിനാൽ പുരോഹിതൻ തീർച്ചയായും ഒരു പുരുഷൻ ആയേ മതിയാവൂ. ദൈവം മനുഷ്യാവതാരം ചെയ്തത് പുരുഷനായിട്ടാണ്, സ്ത്രീയായിട്ടല്ല. അപ്പോൾ പുരുഷന്റെ പൗരോഹിത്യത്തിന് ഒരു അമാനുഷികത അതിൽ തന്നെ ഉള്ളതിനാൽ ഇത് ഒരു spiritual mystery ആണ്. അത് ദൈവത്തിന്റെ വഴിയാണ്.

ദൈവത്തിന്റെ മുമ്പിൽ ലിംഗഭേദങ്ങൾക്കു സ്ഥാനമില്ല എങ്കിലും പിതാവ്, പുത്രൻ, പരിശുദ്ധറൂഹ എന്ന പ്രയോഗം പുരുഷസൂചകങ്ങളാണ്. ദൈവം തന്നെത്തന്നെ ലോകത്തിനു വെളിപ്പെടുത്തിയത് യേശുക്രിസ്തു എന്ന പുരുഷപ്രജയിൽ കൂടിയായിരുന്നു. കാരണം ഉണ്ട്. ക്രിസ്തു ഈ ലോകത്തിൽ മനുഷ്യന്റെ രക്ഷാകര കർമ്മങ്ങൾക്കായി ഒരു സഭ സ്ഥാപിച്ചു. അതു ക്രിസ്തുവിന്റെ മണവാട്ടി സഭയാണെന്ന് അപ്പോസ്തോലിക സഭകൾ പ്രത്യേകിച്ച് ഓർത്തഡോക്സ് സഭ വിശ്വസിക്കുന്നു. യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവിൽ ഈ മണവാട്ടിസഭയെ തന്നോടുകൂടി എടുത്ത് കൊൾവാൻ ക്രിസ്തു ആഗ്രഹിക്കുന്നു. സഭ, അങ്ങനെ ദൈവവുമൊന്നിച്ചുള്ള ഒരു കുടുംബം ആയിത്തീരുന്നു. അതുപോലെ ലൗകീക ജീവിതത്തിൽ കുടുംബനാഥനായി ദൈവം പുരുഷനെ നിയോഗിച്ചു നിയമിച്ചു. ഈ ലോകസഭയിലും ദൈവാനുഗ്രഹം സഭാംഗങ്ങളിലേക്ക് പകരുവാൻ അവരെ അനുഗ്രഹപ്രാപ്തിക്കായി ഒരുക്കി വിശുദ്ധീകരിക്കുവാൻ, അതിനുവേണ്ടി അവർക്കു പാപമോചനം നൽകുവാൻ കല്പിച്ചു നിയമിച്ചാക്കിയിരിക്കുന്നത് അപ്പോസ്തോലന്മാരെ ആണ്. അവർ ക്രിസ്തുവിന്റെ പ്രതീകങ്ങളാണ്. ''എന്റെ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു എന്നു പറഞ്ഞാണ് അവർക്കു സഭാ പരിപാലനത്തിനുള്ള അഭിഷേകവും അധികാരവും നൽകുന്നത് (യോഹ. 20:21–23) അതു ദൈവത്തിന്റെ തീരുമാനമായിരുന്നു. അപ്പോസ്തോലന്മാർ ആ ചുമതല സ്വയമായി ഏറ്റെടുത്തതല്ല. മറിച്ച്, സാക്ഷാൽ ദൈവപുത്രനായ ക്രിസ്തുവിനാൽ ഭരമേല്പിക്കപ്പെട്ട ദൗത്യം ആയിരുന്നു (Heb. 5:4).

ദൈവം മനുഷ്യനെ സൃഷ്ടിച്ചപ്പോൾ അവനു Free will നൽകിയിരുന്നു. അതിനാൽ തന്നെ, നമുക്ക് ഓരോരുത്തർക്കും വ്യക്തിപരമായി ഈ വസ്തുത അംഗീകരിക്കുവാനോ നിരാകരിക്കുവാനോ ഉള്ള സ്വാതന്ത്ര്യം ഉണ്ട്. എന്നാൽ ക്രിസ്തീയ കുടുംബങ്ങളുടെ കൂട്ടായ്മയായ ഓർത്തഡോക്സ് സഭാംഗങ്ങളായ നമുക്ക് 'ഈ' സ്വാതന്ത്ര്യം ഇവിടെ ഇല്ല എന്നത് കേവലം മനസ്സിലാക്കാവുന്ന ഒരു വസ്തുത മാത്രം. കാരണം ദൈവം അവനു ബോധിച്ചതുപോലെ ചെയ്യുന്നു. അവൻ ചെയ്യുന്നത് എല്ലാം നല്ലതും ശരിയും ആകുന്നു. ദൈവം തന്റെ തിരഞ്ഞെടുക്കപ്പെട്ട രാജകീയ പുരോഹിതവർഗമായ സഭയെ അനുഗ്രഹിക്കുകയും വിശ്വാസജീവിതത്തിന്റെ പരിപാലനത്തിനായി പ്രത്യേക പൗരോഹിത്യ സ്ഥാനികളെയും നിയമിച്ചു തന്നിരിക്കുന്നു. മനുഷ്യനു നന്മയ്ക്കായുള്ള ദൈവത്തിന്റെ ഈ ദൃശതീരുമാനങ്ങളിൽ നമുക്ക് സന്തോഷിക്കാം; ആനന്ദിക്കാം. അവൻ നമ്മെ സ്നേഹിക്കുന്നു.

ഈ ദൈവ നിശ്ചയത്തെ ഒരു പുനർവായനകൊണ്ടോ, അതിന്റെ പുനരാഖ്യാനംകൊണ്ടോ മാറ്റി മറിക്കുവാൻ കേവലം സൃഷ്ടിയായ മനുഷ്യൻ ആര് ?






**നോമ്പിലെ അഞ്ചാം ഞായർ – വി. ലൂക്കോസ് 13:10–17 (മാർച്ച് 18)**

യേശുക്രിസ്തുവിലൂടെയും തന്റെ ക്രൂശിലെ പരിത്യാഗത്തിലൂടെയും മനുഷ്യവർഗ്ഗത്തിനു ലഭിക്കുന്ന രക്ഷയുടെ രഹസ്യങ്ങളാണല്ലോ നോമ്പു കാലത്തെ ധ്യാനം. നോമ്പിന്റെ മദ്ധ്യത്തിൽ ദേവാലയത്തിന്റെ മദ്ധ്യഭാഗത്ത് കുരിശ് സ്ഥാപിച്ച് യേശുക്രിസ്തുവിലൂടെ സംജാതമായ രക്ഷയെ വിശ്വാസികൾ കൂടുതൽ ആരാധനയിലൂടെ സജീവമാക്കുന്നു. പാളയ മദ്ധ്യത്തിൽ ഉയർത്തപ്പെട്ട പിച്ചള സർപ്പം പഴയനിയമത്തിൽ യേശുക്രിസ്തുവിന്റെ ക്രൂശിനെ പ്രതിബിംബിപ്പിക്കുന്നു. സർപ്പത്തിന്റെ കടിയേറ്റവർ പിച്ചള സർപ്പത്തെ നോക്കി രക്ഷ പ്രാപിച്ചു (സംഖ്യാ. 21:5–8). പുതിയ യിസ്രായേലായ പരിശുദ്ധ സഭ യേശുവിന്റെ ക്രൂശിനെ നോക്കി ഈ ലോകത്തിലെ സകല അന്ധകാരത്തിൽ നിന്നും രക്ഷ പ്രാപിക്കണം.

**മനുഷ്യാവതാര ദൗത്യത്തെ വ്യക്തമാക്കുന്ന ക്രിസ്തു**

ബദ്ധന്മാർക്ക് വിടുതൽ നൽകുകയെന്നതായിരുന്നു യേശുക്രിസ്തുവിന്റെ പ്രധാന ദൗത്യങ്ങളിൽ ഒന്ന് (ലൂക്കോസ് 4:18). ഇവിടെ യേശുവിന്റെ സ്പർശനത്താൽ ബന്ധനത്തിൽ നിന്നും മോചനം പ്രാപിക്കുന്ന സ്ത്രീ. പതിനെട്ട് സംവത്സരം രോഗാത്മാവു ബാധിച്ച് കൂനിയായിരുന്ന സ്ത്രീ ശാബതു ദിവസം ദേവാലയത്തിൽ വച്ച് യേശുവിനാൽ സൗഖ്യം പ്രാപിക്കുന്നു. യേശു പ്രസംഗിച്ചു കൊണ്ടിരിക്കുമ്പോൾ കൂനിയായ സ്ത്രീയെ കാണുകയും അവളെ അടുക്കൽ വിളിച്ച് സൗഖ്യം നൽകുകയും ചെയ്യുന്നു. തന്റെ സൗഖ്യദായക കൃപ സൗജന്യമായി നൽകുന്നു. ആൾക്കൂട്ടത്തിനിടയിൽ രോഗാത്മാവിനാൽ ബന്ധിക്കപ്പെട്ടു കഴിയുന്ന ഈ സ്ത്രീയെ കണ്ടപ്പോൾ കർത്താവിനു തന്റെ ദൗത്യബോധത്തിന്റെ ഉൾക്കണ്ണ് പ്രകാശിതമായി.

**യേശുക്രിസ്തു ദൗത്യബോധത്തിന്റെ ഉരകല്ല്**

യേശു ഈ സ്ത്രീയെ അടുക്കൽ വിളിച്ച് അവളുടെ ജീവിതത്തിന്റെ ശ്രേഷ്ഠതയുടെ ഉൾക്കാമ്പുകളെ തുറന്നുകാട്ടി. 'അബ്രഹാമിന്റെ മകൾ' എന്ന അഭിസംബോധന അവളെ ഉത്തരവാദിത്വങ്ങളുടെ ആത്മാവിനോടു കൂട്ടിച്ചേർത്തു. നമ്മുടെ ജന്മം ഉത്തരവാദിത്വത്തോടെയുള്ള ദിവ്യമായ ഒന്നാണ്. നമ്മുടെ നിയോഗങ്ങൾ അതിനു ഉദാഹരണമാണ്. മനുഷ്യ ജീവിതത്തിലെ പ്രധാന പ്രവർത്തന മേഖല ഓരോരുത്തരുടെയും ദൗത്യമാണ്. അത് നിർവിഘ്നം പ്രവർത്തിക്കേണ്ടതാണ്. ഈ യാഥാർത്ഥ്യം തിരിച്ചറിയുന്നവർ ജീവിതത്തെ അർത്ഥവത്തായി സജ്ജീകരിക്കും. ദൗത്യനിർവ്വഹണത്തിലെ പ്രതിസന്ധികളും ഇവിടെ കാണാം. ശാബതിൽ സൗഖ്യം നൽകിയതിനെ ചോദ്യം ചെയ്യുന്ന ദേവാലയ പ്രമാണി വലിയ പ്രതിസന്ധിയായിരുന്നു. യേശുവിന്റെ പിന്നാലെ ഇങ്ങനെയുള്ളവരുടെ വലിയ നീണ്ട നിര തന്നെയുണ്ട്. വർത്തമാനകാലത്തും ഇങ്ങനെയുള്ള മനുഷ്യർ നന്മകളുടെ തടങ്ങൽ പാറകളാണ്. ക്രിസ്തുവിനെപ്പോലെ ദൗത്യനിർവ്വഹണത്തിന്റെ തീഷ്ണതയിൽ തുടരുവാൻ കഴിയണം.

**നോമ്പിലെ ആറാം ഞായർ – വി. യോഹന്നാൻ 9:1–41 (മാർച്ച് 28)**

കുരുടന്മാർക്ക് കാഴ്ച നൽകുകയെന്നത് ദൈവപുത്രന്റെ മനുഷ്യാവതാരത്തിന്റെ പ്രഥമ ലക്ഷ്യങ്ങളിൽ ഒന്നാണ്. ജന്മനാ അന്ധനായ ഒരു മനുഷ്യന് യേശുക്രിസ്തു കാഴ്ച നൽകിയ സംഭവമാണ് ഇന്നത്തെ വേദഭാഗത്തിന്റെ പ്രധാന പ്രമേയം.

**വെളിച്ചത്തിലേക്കുള്ള വിളി**

കാഴ്ച വെളിച്ചമാണ് നമ്മയുടെ ദിശാബോധവുമാണ്. വെളിച്ചം ദൈവമാണ്. മനസ്സിന്റെ ബോധതലങ്ങളെ ദൈവത്തിലേക്ക് ഉയർത്തുന്നതാണ് യഥാർത്ഥ കാഴ്ച. യെശയ്യാ പ്രവാചകന്റെ യേശുവിന്റെ ജനനത്തെക്കുറിച്ചുള്ള ഉദ്ധരണി ശ്രദ്ധേയമാണ് (യെശ. 8:22–9ഛ

1). “ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു, മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു” (മത്തായി 4:14, 15) ക്രിസ്തു ലോകത്തിന്റെ പ്രകാശം. “ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു. എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും'' (യോഹന്നാൻ 8:12). തിന്മയിൽ നിന്ന് നന്മയിലേക്കും, അന്ധകാരത്തിൽ നിന്നും വെളിച്ചത്തിലേക്കും, മരണത്തിൽ നിന്നും ജീവനിലേക്കും, അസത്യത്തിൽ നിന്നും സത്യത്തിലേക്കും ലോകത്തെ നയിക്കുകയെന്നത് യേശുവിന്റെ മനുഷ്യാവതാര രഹസ്യത്തിന്റെ കാതലായ പ്രമാണമാണ്.

**എന്തുകൊണ്ട് നിരപരാധികൾ കഷ്ടം അനുഭവിക്കുന്നു?**

ഉത്തരം കിട്ടാത്ത ചോദ്യമായി സമൂഹമദ്ധ്യേ നിൽക്കുന്ന ഒന്നാണിത്. നമുക്കു ചുറ്റുപാടും നടക്കുന്ന സംഭവങ്ങൾ ഈ ചോദ്യത്തിനു ആക്കം കൂട്ടുന്നു. മാരകങ്ങളായ രോഗങ്ങൾ, മരണം, തീരാത്ത വ്യഥകൾ ഇങ്ങനെ പലതും മനുഷ്യന്റെ സ്വസ്ഥതയെ നഷ്ടപ്പെടുത്തുന്നു. നമുക്കു നേരിടുന്ന എല്ലാ അത്യാഹിതങ്ങൾക്കും കാരണം ആരാഞ്ഞ് മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. ചിലപ്പോൾ ശിക്ഷയായിട്ടും ചിലപ്പോൾ പ്രയോജനത്തിനായിട്ടും ചിലപ്പോൾ പരീക്ഷയായിട്ടും മറ്റും ചിലപ്പോൾ ദൈവശക്തി മനസ്സിലാക്കുവാനായിട്ടും ഇതൊക്കെ സംഭവിക്കാം. പാപത്തിന്റെ ഫലമാണ് രോഗവും മറ്റും എന്ന ധാരണ കർത്താവ് ഇവിടെ തിരുത്തുന്നു. മനുഷ്യർക്കു നേരിടുന്ന അത്യാഹിതങ്ങളും കഠിനമായ രോഗങ്ങളും പാപത്തിന്റെ ഫലമാണെന്ന് യഹൂദന്മാർ വിശ്വസിച്ചിരുന്നു. പക്ഷവാതക്കാരനോട് “നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു'' എന്നു പറഞ്ഞതിൽനിന്നും ഈ വിശ്വാസത്തെ കർത്താവും വിലകല്പിക്കുന്നതായി ശിഷ്യന്മാർ കരുതിക്കാണും. അതു കൊണ്ടായിരിക്കാം പിറവിയിലെ കുരുടനായ മനുഷ്യനെ കണ്ടപ്പോൾ അവൻ കുരുടനായി ജനിക്കുവാനുള്ള കാരണം ആരുടെ പാപമാണെന്ന് അവർ ചോദിക്കുന്നത്. കർത്താവിന്റെ പ്രതികരണം– “ഇവനും ഇവന്റെ മാതാപിതാക്കളും പാപം ചെയ്തിട്ടല്ല, ദൈവപ്രവർത്തി അവങ്കൽ വെളിവാകേണ്ടതിനത്രെ.”

**കണ്ണിന്റെ കാഴ്ചയും സത്യത്തിന്റെ ഉൾക്കാഴ്ചയും**

അന്ധത മാറിയ മനുഷ്യനു ന്യായപ്രമാണ ശാസ്ത്രിമാരോട് സത്യത്തിനുവേണ്ടി സംസാരിക്കുവാനും തർക്കിക്കുവാനും സാധിച്ചത് തനിക്കു ലഭിച്ച ജ്ഞാനത്തിന്റെ ഉൾവെളിച്ചമാണ് വിജ്ഞാനത്തെ അറിവിന്റെ പ്രകാശമായിട്ടാണ് ഭാരതീയ ദർശനത്തിൽ കാണുന്നത്. ‘അജ്ഞതയുടെ അന്ധകാരത്തിൽ നിന്ന് അറിവിന്റെ പ്രകാശത്തിലേക്ക് ഞങ്ങളെ നയിക്കേണമേ’ എന്ന് ദിവസവും പ്രാർത്ഥിക്കുന്നവരാണ് ഭാരതീയർ. അജ്ഞതയുടെ അന്ധകാരത്തിൽ നിന്നും അറിവിന്റെ പ്രകാശത്തിലേക്കുള്ള ഒരു മാറ്റമാണ് ഈ മനുഷ്യനിൽ കർത്താവ് സുഖപ്പെടുത്തുന്നതിലൂടെ സാദ്ധ്യമായത്. മനുഷ്യന്റെ ആന്തരീക ശക്തികളുടെ സ്വാഭാവികമായ വികാസമാണ് യഥാർത്ഥ ജ്ഞാനമെന്ന് ഗാന്ധിജി പറഞ്ഞിരിക്കുന്നു. അജ്ഞതാന്ധകാരത്തിൽ നിന്നും മോചനം പ്രാപിച്ച് സത്യത്തിന്റെ വക്താക്കളായി സമൂഹസൃഷ്ടിയിൽ പങ്കാളികളാകുവാൻ ഈ വേദഭാഗം ആഹ്വാനം ചെയ്യുന്നു.

**ഓശാന ഞായർ - വി. മത്തായി 21: 1–17 (ഏപ്രിൽ 1)**

“സീയോൻ പുത്രിയെ ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്ക. യെരുശലേം പുത്രിയെ ആർപ്പിടുക! ഇതാ നിന്റെ രാജാവ് നിന്റെ അടുക്കൽ വരുന്നു. അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനുമായി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതപ്പുറത്തും കയറി വരുന്നു എന്ന സഖര്യാ പ്രവാചകന്റെ പ്രവചന നിവർത്തിയായി യെരുശലേം പട്ടണത്തിലേക്ക് യേശു തമ്പുരാൻ ആഘോഷമായി പ്രവേശിക്കുന്ന സംഭവമാണല്ലോ ഓശാന പെരുനാൾ (മത്തായി 12:1–17; മർക്കോസ് 11: 1–11; ലൂക്കോസ് 19:28–40; യോഹന്നാൻ 12:12–19).

**ദൈവപുത്രന്റെ ആളത്വ വെളിപ്പെടുത്തൽ**

എല്ലാ അവസരങ്ങളിലും പൊതുജന മദ്ധ്യത്തിൽ നിന്നും പരസ്യമായ പ്രകടനങ്ങളിൽ നിന്നും വെളിപ്പെടുത്തലുകളിൽ നിന്നും ഒഴിഞ്ഞിരുന്ന കർത്താവ് താൻ ദാവീദ് പുത്രനാണെന്നും ആയതിനാൽ താൻ രാജാവാണെന്നും, മിശിഹാ ആണെന്നും നിഷേധിക്കാതെ തന്നെ എതിരേൽക്കുന്ന ജനത്തെ സാധാരണ പോലെ എതിർക്കാതെ ആഘോഷപൂർവ്വവും അധികാരത്തോടെയും യെരുശലേമിലേക്ക് പ്രവേശിക്കുമ്പോൾ താൻ ആരാണെന്നു സ്വയം വെളിപ്പെടുത്തുന്നു.

**വെളിപ്പെടുത്തലിന്റെ പ്രത്യേകതകൾ**

വിനയപൂർവ്വം താഴ്മ ധരിച്ച് വെളിപ്പെടുത്തുന്നു. കുതിരയ്ക്കു പകരം കഴുതയെയും, വാളിനു പകരം വൃക്ഷശാഖകളെയും സൈന്യത്തിനു പകരം പിഞ്ചു പൈതങ്ങളെയും കർത്താവ് ഉപയോഗിക്കുന്നു. ഉപഭോഗ സംസ്കാരത്തിന്റെ നീരാളിപ്പിടുത്തത്തിൽ അമർന്നിരിക്കുന്ന ആധുനിക മനുഷ്യന് ലാളിത്യത്തിന്റെയും എളിമയുടെയും ഇതര മാർഗ്ഗം സ്വീകരിക്കാമെന്ന ദർശനം ഇവിടെ അവതരിപ്പിക്കപ്പെടുന്നു. രാജാക്കന്മാരെയും

മറ്റും ബഹുമാനിക്കുവാൻ വസ്ത്രങ്ങൾ വഴിയിൽ വിരിക്കുകയും (2 രാജാക്കന്മാർ 9:13), സന്തോഷാവസരങ്ങളിൽ കുരുത്തോലകൾ ഉപയോഗിക്കുകയും (ലേവ്യ. 23: 40) ചെയ്യുകയെന്നത് യഹൂദന്മാരുടെ പാരമ്പര്യത്തിലുണ്ട്.

പോർ വിളിയുടെ ശബ്ദകോലാഹലങ്ങളിൽ നിന്നും വ്യതിരിക്തമായി 'രക്ഷിക്കണമെ' എന്നർത്ഥം വരുന്ന ഓശാന എന്ന എബ്രായ പദം ഉച്ചരിച്ചുകൊണ്ട് യേശുവിനെ സ്വീകരിക്കുന്നു. കൂടാരപ്പെരുന്നാളിന്റെ അനുഷ്ഠാനങ്ങളിൽ കുരുത്തോലകളും വൃക്ഷക്കൊമ്പുകളും പിടിച്ച് "ദൈവമേ ഞങ്ങളെ രക്ഷിക്കണമെ'' എന്നർത്ഥത്തിൽ ഓശാന പാടുന്നത് യഹൂദന്മാരുടെ പാരമ്പര്യമാണ് . പിൽക്കാലങ്ങളിൽ യഹോവയ്ക്കു സ്തുതി അർപ്പിക്കുന്നതിനായി ഈ പദം യഹൂദന്മാർ ഉപയോഗിച്ചു തുടങ്ങി. അങ്ങനെയാണ് ക്രിസ്തീയ ആരാധനയിൽ ഈ പദം സ്തുതിപ്പിന്റെ ഭാഗമായി ചേർക്കപ്പെട്ടത്.

**സൃഷ്ടി മുഴുവനായി ദൈവപുത്രന് നൽകുന്ന വരവേൽപ്പ്**

സൃഷ്ടാവിനെ സ്വീകരിക്കുന്നവൻ സൃഷ്ടി മുഴുവൻ ഒരുങ്ങി. മൃഗ ലോകത്തിന്റെ പ്രതിനിധിയാണ് കഴുത. വൃക്ഷങ്ങൾ തങ്ങളുടെ ശാഖകൾ വെട്ടപ്പെടുന്നതിനായി ശിഖരങ്ങൾ താഴ്ത്തി ഓശാന പാടുവാൻ തയ്യാറായി. കല്ലുകളും ഈ മഹത്തായ ഉത്സവത്തിൽ പങ്കുചേർന്നു. ദൈവപുത്രന്റെ വരവ് സൃഷ്ടിയുടെ മുഴുവൻ പുതുക്കത്തിനാണ്. പ്രകൃതിയെ ചൂഷണം ചെയ്യുന്ന സ്വാർത്ഥതയുടെ ആൾരൂപം ആയി മാറിക്കഴിഞ്ഞിരിക്കുന്ന ആധുനിക മനുഷ്യർ തിരിഞ്ഞ് പ്രകൃതിയെ ജീവനു തുല്യം സനേഹിക്കുന്നവരാകുവാനുള്ള വിളി ഈ പെരുനാളിന്റെ സന്ദേശം കൂടിയാണ്. പ്രപഞ്ചത്തിലെ സകല സസ്യജാലങ്ങളെയും വാഴ്ത്തി അനുഗ്രഹിക്കുന്ന ഈ ഓശാനപ്പെരുന്നാളിൽ പ്രകൃതിയോടുള്ള സഭാവിശ്വാസികളുടെ കാഴ്ചപ്പാട് ദൈവികമാക്കുവാൻ പ്രാർത്ഥിക്കണം.

**ഉയർപ്പു ഞായർ - വി. മത്തായി 28: 1-20 (ഏപ്രിൽ 9)**

ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം. നിങ്ങളുടെ വിശ്വാസവും വ്യർത്ഥം (1 കൊരി. 15:14). ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാന ശില ദൈവപുത്രനായ യേശുക്രിസ്തുവിന്റെ മരണത്തെ തോൽപ്പിച്ച ഉയർത്തെഴുന്നേൽപ്പാണ്. യേശുക്രിസ്തുവിന്റെ ഉയർപ്പ് വ്യക്തി ജീവിതത്തിൽ അനുഭവമാക്കി വിശ്വാസികളുടെ ഇഹ ലോക ജീവിതത്തെ ധന്യമാക്കുക എന്ന ഉദാത്തമായ ലക്ഷ്യമാണ് ഉയർപ്പ് ഞായറാഴ്ചയിലൂടെ പരിശുദ്ധ പിതാക്കന്മാർ വിഭാവനം ചെയ്തിരിക്കുന്നത്. കർത്താവിന്റെ ഉയർപ്പിനെ യുക്തി ശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ മാത്രം വിലയിരുത്തുന്ന ചിന്തകന്മാർ ഈ വർത്തമാനകാലത്തും ഉണ്ട്.

**ഉയർപ്പും അതിന്റെ സാക്ഷ്യങ്ങളും**

1. ശൂന്യമായ കല്ലറ. യേശുവിനെ സംസ്കരിച്ചതിന്റെ മൂന്നാം നാൾ മുതൽ ആ കല്ലറ ശൂന്യമായിരുന്നു (മത്താ. 28: 5-6; മർക്കോ. 16:1-12; യോഹ. 20:1-10).
2. യേശുക്രിസ്തുവിന്റെ പ്രത്യക്ഷപ്പെടൽ. യേശു ഉയർത്തെഴുന്നേറ്റതിനു ശേഷം ആദ്യം പ്രത്യക്ഷപ്പെടുന്നത് മഗ്ദല മറിയത്തിനാണ് പിന്നെ പല സന്ദർഭങ്ങളിലായി അപ്പോസ്തോലന്മാർക്ക് പ്രത്യക്ഷപ്പെടുന്നു.
3. അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലുകൾ. യേശു ഉത്ഥാനം ചെയ്തിരിക്കുന്നു എന്ന വാർത്ത ലഭിക്കുകയും അത് ബോധ്യമായിത്തീരുകയും ചെയ്തപ്പോൾ മുതൽ അവരുടെ പ്രസംഗത്തിന്റെയും പ്രവർത്തനത്തിന്റെയും അടിസ്ഥാനം യേശുക്രിസ്തുവിന്റെ ഉയർപ്പായി (അപ്പോ. 2:22-24; ഗലാ. 2:22)..

**ഉയർപ്പ് സമാധാനത്തിന്റെ സന്ദേശം**

"ആഴ്ച വട്ടത്തിന്റെ ഒന്നാം നാൾ ആയ ദിവസം നേരം വൈകിയപ്പോൾ ശിഷ്യന്മാർ ഇരുന്ന സ്ഥലത്ത് യഹൂദന്മാരെ പേടിച്ചു വാതിൽ അടച്ചിരിക്കെ യേശു വന്നു നടുവിൽ നിന്നുകൊണ്ട് നിങ്ങൾക്ക് സമാധാനം എന്ന് അവരോട് പറഞ്ഞു'' (യോഹ. 20:19). ഭയവിഹ്വലരായിരുന്ന ശിഷ്യന്മാരെ സമാധാനത്തിന്റെ ആത്മാവിനാൽ യേശു നിറച്ചു. അവരെ സമാധാനത്തിന്റെ സന്ദേശ വാഹകരായി ലോകത്തിലേക്ക് അയക്കുകയും ചെയ്തു. പാപത്തിനടിമപ്പെട്ട് ദൈവത്തിൽ നിന്നും അകന്നുപോയ മനുഷ്യവർഗ്ഗത്തെ തന്റെ മരണവും ഉത്ഥാനവും വഴി പിതാവായ ദൈവവുമായി അനുരഞ്ജനപ്പെടുത്തി മാനവകുലത്തിന് ശാശ്വതമായ സമാധാനം യേശുക്രിസ്തു നൽകി. നവീകരിക്കപ്പെട്ട സമാധാനം കൈമുതലായ മനുഷ്യജീവിതങ്ങളിൽ നിന്നു മാത്രമേ ലോകത്തിനു പുതിയ പാഠങ്ങൾ പഠിക്കുവാൻ കഴിയുകയുള്ളു. അവിടെ സ്നേഹത്തിന്റെയും ധാർമ്മികതയുടെയും നറു മണം ഉണ്ടാകും.

**പുതുഞായർ - വി. യോഹന്നാൻ 20:19-31 (ഏപ്രിൽ 15)**

ഉയർപ്പ് പെരുന്നാൾ മുതൽ പെന്തിക്കോസ്തി പെരുന്നാൾ വരെയുള്ള ദിനങ്ങൾ ആരാധന വർഷത്തിലെ അഞ്ചാമത്തെ കാലവും കൃംതാ കാലവും ആയിട്ടാണ് ക്രമീകരിച്ചിരിക്കുന്നത്. ഇവിടെ ആദ്യത്തെ നാലു ഞായറാഴ്ചകളിലും ഉയർപ്പിനു ശേഷമുള്ള യേശുവിന്റെ പ്രത്യക്ഷപ്പെടലുകളാണ് വേദവായനയിലെ പ്രധാന പ്രമേയം. യേശുവിന്റെ

പ്രത്യക്ഷപ്പെടലുകളിൽ മൂന്നു പ്രധാന കാര്യങ്ങൾ കാണാം. (1) ഉയർത്തെഴുന്നേറ്റ യേശു ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെടുന്നു. (2) അവൻ തന്റെ കൈകാലുകളും വിലാപ്പുറവും കാണിച്ച് ശിഷ്യന്മാരുടെ സംശയത്തെ ദൂരീകരിച്ച് വിശ്വാസത്തിൽ ഉറപ്പിക്കുന്നു. (3) ക്രിസ്തുവിന്റെ പ്രേഷിത ദൗത്യം ശിഷ്യന്മാർക്ക് നൽകുന്നു.

**സമാധാനത്തിന്റെ വാഗ്ദാനം**

തങ്ങളുടെ ഗുരുനാഥന്റെ ക്രൂശു മരണം മൂലം ഭഗ്നരായി കഴിഞ്ഞിരുന്ന കർതൃ ശിഷ്യന്മാർക്ക് സമാധാനത്തിന്റെ ആശംസ നൽകി ബലപ്പെടുത്തുന്നു. പുതിയ നിയമത്തിന്റെ നിയതരൂപം തന്നെ ആവിർഭവിക്കുന്നത് സമാധാനത്തിന്റെ ആശംസയിലൂടെയാണ്. കന്യകമറിയമിനോട് ഗബ്രിയേൽ മാലാഖ മശിഹായുടെ ജനനത്തെപ്പറ്റി അരുളപ്പാട് നൽകുമ്പോൾ "കൃപ നിറഞ്ഞവളെ നിനക്ക് സമാധാനം'' എന്ന ആശംസയാണ് നൽകുന്നത്. ക്രിസ്തുവിന്റെ സാന്നിദ്ധ്യത്തിന്റെ നിറവിൽ മാത്രമേ സമാധാനത്തിന്റെ പൊരുൾ മനസ്സിലാവൂ. ദൈവപ്രമാണത്തിന്റെ പൊരുൾ മനസ്സിലാക്കി പ്രക്ഷുബ്ധമായ മനസ്സിനെ ശാന്തമാക്കുന്നതാണ് സമാധാനം. ദുഃഖിതരായ ശിഷ്യന്മാർക്ക് തന്റെ ശാശ്വതസമാധാനമാണ് യേശു നൽകുന്നത്.

**തേജസ്കരിക്കപ്പെട്ട ശരീരം... പുനരുത്ഥാനത്തിന്റെ വാഗ്ദാനം**

ശരീരാത്മ മനസ്സുകളുടെ സമന്വയമാണ് മനുഷ്യൻ. ശരീരം തേജസ്കരിക്കപ്പെടുവാനുള്ളതാണ് ഭൗമിക ലോകത്തിൽ ജീവിക്കുന്ന വിശ്വാസികൾ അറിഞ്ഞിരിക്കേണ്ട ഏറ്റം പ്രധാന സംഗതികളിൽ ഒന്നാണ് ഇത്. ശരീരത്തെ കടകമ്പോളങ്ങളിൽ നിന്നും വാങ്ങുന്ന വെറും ഒരു സാധനം എന്ന നിലയിലേക്ക് തരം താഴ്ത്തുന്ന ആധുനിക പ്രത്യയശാസ്ത്രത്തിന്റെ സ്വാധീനം മനുഷ്യൻ ഈ കാലഘട്ടത്തിൽ ശക്തമാകുന്നു. അതിന്റെ തിന്മ നമ്മുടെ കൺമുൻപിൽ പല രൂപേണ പ്രകടവുമാകുന്നു. ഉത്ഥാനം ചെയ്ത ശരീരം അടയ്ക്കപ്പെട്ട കല്ലറയിൽ നിന്നും പുറത്തു വരുന്നതും, അടച്ചിരിക്കുന്ന മാളികയുടെ ഉള്ളിൽ പ്രവേശിക്കുന്നതും മൂലം മരണത്തിന്റെയും ജീവിതത്തിന്റെയും അർത്ഥം കർത്താവ് തിരുത്തിയെഴുതി. ഈ ദർശനം നമ്മുടെ വിശ്വാസത്തിന്റെ ഭാഗമാണ്. അതാണല്ലോ നാം ഏറ്റു പറയുന്ന വിശ്വാസ പ്രഖ്യാപനം. "മരിച്ചുപോയവരുടെ ഉയിർപ്പിനും, വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കി പാർക്കുന്നു." പുതിയ ജീവൻ പുതിയ ശരീരത്തോടെയാണ്- തേജസ്കരിക്കപ്പെട്ട ശരീരം.

❍




5–ാമത് ഭദ്രാസന കൺവൻഷൻ ഭംഗിയായി നടത്തുന്നതിന് അനുവദിച്ച ദൈവത്തിനു നന്ദി സമർപ്പിക്കുന്നു. സഹകരിച്ച എല്ലാ ഇടവകകൾക്കും പ്രത്യേകമായ നന്ദി. പ്രസംഗ സംഗ്രഹം ലഭിക്കേണ്ട അവസാന തീയതി 31.03.2012.

6–ാമത് ഭദ്രാസന കൺവൻഷൻ 2013 ഫെബ്രുവരി 13, 14, 15 തീയതികളിൽ നടത്തുവാൻ ആഗ്രഹിക്കുന്നു. കൺവൻഷനുവേണ്ടിയുള്ള ചിന്താവിഷയം തെരഞ്ഞെടുത്ത് അയയ്ക്കുന്നതിന് വായനക്കാർ ശ്രദ്ധിക്കുമല്ലോ. ചിന്താവിഷയം ലഭിക്കേണ്ട അവസാന തീയതി 31.05.2012.

ഭദ്രാസനത്തിൽ അടയ്ക്കേണ്ടതായ വിഹിതങ്ങൾ അടച്ചുതീർത്തിട്ടില്ലാത്ത ഇടവകകൾ മാർച്ചുമാസം 20 നു മുമ്പായി അടച്ചു തീർക്കുന്നതിനു വികാരിമാരും, കൈക്കാരന്മാരും ശ്രദ്ധിക്കണമെന്നു താൽപ്പര്യപ്പെടുന്നു.

ഭദ്രാസന ആദ്ധ്യാത്മിക സംഘടനാ സെക്രട്ടറിമാർ, പ്രസ്ഥാനങ്ങളുടെ വാർഷിക റിപ്പോർട്ടും, കണക്കുകളും (with releavent documents) 2012 ഏപ്രിൽ 10 നു മുമ്പായി ഭദ്രാസന ആഫീസിൽ ഏൽപ്പിക്കേണ്ടതാണ്. ഭദ്രാസന വാർഷിക റിപ്പോർട്ടിൽ ചേർക്കുന്നതിലേക്കായി ഇടവക പള്ളികളിൽ നടന്നിട്ടുള്ള വികസന പ്രവർത്തനങ്ങളോ, അതോ പ്രാധാന്യമർഹിക്കുന്ന മറ്റ് കാര്യങ്ങളോ ഉണ്ടെങ്കിൽ ഇടവക വികാരിമാർ 2012 ഏപ്രിൽ 30 നു മുമ്പായി രേഖാമൂലം ഭദ്രാസന ആഫീസിൽ അറിയിക്കണം.

വലിയനോമ്പിന്റെ പകുതി ദിവസങ്ങൾ പിന്നിടുമ്പോൾ നമുക്കേവർക്കും ലഭിച്ച ആത്മീകാനുഭവം ശോധന ചെയ്യുന്നതിനും കൂടുതൽ നിഷ്ഠയോടും പ്രാർത്ഥനയോടും കൂടി തുടർന്നുള്ള ദിവസങ്ങൾ നോമ്പനുഷ്ഠിച്ചുകൊണ്ട്, കർത്താവിന്റെ പീഢാനുഭവത്തിന്റെ സ്മരണ ധ്യാനിച്ചുകൊണ്ട് ഉയിർപ്പുപെരുന്നാൾ യാഥാർത്ഥ്യമാക്കുന്നതിനും ഏവർക്കും സാധ്യമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

സസ്നേഹം കർത്തൃശുശ്രൂഷയിൽ
**ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

# ശിഥിലമാകുന്ന കുടുംബ ബന്ധങ്ങളും പതിരാകുന്ന കതിരുകളും

## സോളി ജി. ഫിലിപ്പ്

മക്കൾ മഹാദാനം എന്ന ആശയത്തിൽ അധിഷ്ഠിതമായ 'പതിരാകരുത് ഈ കതിരുകൾ' എന്ന ക്രൈസ്തവരക്ഷാകർത്തൃത്വ പദ്ധതി കഴിഞ്ഞ ഒക്ടോബർ മുതൽ ഡിസംബർ വരെ സഭ ആചരിച്ചല്ലോ. ഈ വിഷയത്തെ പറ്റി കുടുംബകോടതിയുടെ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് നമ്മുടെ സമൂഹം നേരിടുന്ന പ്രശ്നങ്ങൾ ഒന്ന് വിശകലനം ചെയ്യുവാൻ ശ്രമിക്കുകയാണ്. 2003 മുതൽ 2009 വരെ യുള്ള കാലയളവിൽ യുവ ദമ്പതിമാരുടെ ഒരു വേലിയേറ്റമായിരുന്നു കോടതികളിൽ കണ്ടിരുന്നത്. അന്ന് വിവാഹ ജീവിതം ആരംഭിച്ച് 5 വർഷമോ അതിന് മുകളിലുള്ളവരുടെ കേസുകൾ വളരെ ചുരുക്കമായി മാത്രമേ കണ്ടിരുന്നുള്ളു. എന്നാൽ 2010 മുതലുള്ള കേസുകൾ പരിശോധിച്ചാൽ 5 വർഷത്തിന് മുകളിൽ വിവാഹിതരായവരാണ് കൂടുതലും. മാത്രവുമല്ല മിക്ക ദമ്പതിമാർക്കും ടീനേജ് പ്രായത്തിലുള്ള മക്കളാൽ അനുഗ്രഹീതരുമാണ്.

കേസിന്റെ 'ത്രില്ലിൽ' കുടുംബജീവിതം വലിച്ചെറിയുമ്പോൾ ഒരു വ്യക്തിയുടെ കാലം അഥവാ സ്വഭാവ രൂപവൽക്കരണത്തിന്റെ സുപ്രധാന കാലഘട്ടമാണ് പല കുട്ടികൾക്കും നഷ്ടപ്പെട്ടു പോകുന്നത്. ഈ കാലഘട്ടത്തിൽ ഒന്ന് ഉറക്കെ കരയുവാൻ പോലും സാധിക്കാതെ അച്ഛനമ്മമാരെ നോക്കിക്കൊണ്ട് വിങ്ങിപ്പൊട്ടുന്ന കുഞ്ഞുമനസ്സുകളെയാണ് പലപ്പോഴും കോട തിയിൽ കൗൺസിലിംഗ് റൂമിൽ കാണുന്നത്.

ഒരമ്മയോട് തന്റെ 10 വയസ്സുള്ള മകന്റെ മുഖത്തേക്ക് ഒന്നു നോക്കിക്കേ, അവൻ പറയുന്നത് ഒന്ന് ശ്രദ്ധിച്ചേ എന്നു പറഞ്ഞപ്പോൾ ആ അമ്മ ഇരിപ്പിടത്തിൽ നിന്ന് ആക്രോശിച്ചു, "ഇവനുവേണ്ടി ഞാൻ എന്റെ ജീവിതം നശിപ്പിക്കാനോ, പറ്റില്ല! അവനു വേണമെങ്കിൽ എന്റെ കൂടെ വരാം. ഞാൻ അവനെ പഠിപ്പിക്കാം അല്ലെങ്കിൽ അവന് ഇഷ്ടമുള്ളത് അവൻ ചെയ്യട്ടെ എനിക്കറിയണ്ട." ഭൂമിയേ സ്ത്രീയായി സങ്കല്പിക്കുന്നത്, എല്ലാ ക്ഷമിക്കുവാൻ കഴിയുന്നതുകൊണ്ടല്ലേ. ഈ സങ്കൽപ്പങ്ങൾ ഒക്കെ എങ്ങോട്ടു പോകുന്നു. അതോ വെറും സാങ്കൽപ്പികങ്ങളായി മാത്രം മാറുകയാണോ?

ഇതാ രണ്ടാമത്തെ ഒരമ്മ, കുട്ടികൾ രണ്ടു പേരും കൗമാര പ്രായക്കാർ, മുടിയൊക്കെ ചുവപ്പിച്ച് പല്ലിന് ഭംഗി കൂട്ടാനായി വേണ്ടുന്ന ക്രിയകളൊക്കെ ചെയ്ത് വിരലിൽ കാറിന്റെ താക്കോൽ ഇടയ്ക്കിടെ ചുഴറ്റിക്കൊണ്ട്, സായാഹ്ന സമയത്ത് കടൽ തീരത്ത് കാറ്റ് കൊള്ളാൻ പോയിട്ട് വരികയാണ് എന്ന് തോന്നുന്നതരത്തിലുള്ള വേഷം. ഭാര്യയും ഭർത്താവും അദ്ധ്യാപകർ, കുട്ടികൾ കൗമാര പ്രായത്തിന്റെ ഉച്ചകോടിയിൽ നിൽക്കുന്ന സമയം. ഭർത്താവ് പറഞ്ഞു. "ഇവർ ഇങ്ങനെയൊന്നും നടക്കാൻ ഞാൻ സമ്മതിക്കില്ലായിരുന്നു. എന്നിൽ നിന്നും പോയതിൽ പിന്നെയാണ് ഇവർ ഈ വേഷങ്ങൾ ഒക്കെ ധരിക്കാൻ തുടങ്ങിയത്. അവർ മുഖം കോടിച്ച് ഒന്ന് ചിരിച്ചു... എന്നിട്ട്, "ശരിയാ ഇപ്പോഴാണ് ഞങ്ങൾ ജീവിക്കുന്നത്" എന്നോടായിട്ട്.

"ഇപ്പോൾ സ്വാതന്ത്ര്യമുണ്ട്. വീട്ടുകാർ എനിക്ക് സ്വന്തമായിട്ട് ഒരു വീടും, കാറും എടുത്തു തന്നു. ഞാൻ കുട്ടികളുമൊത്ത് അതിൽ പോകും കാര്യങ്ങൾ എല്ലാം ഭംഗിയായി നടക്കുന്നു." കുട്ടികൾ ആഴ്ചയിൽ ഒരു ദിവസം അവരുടെ അപ്പന്റെ അടുത്തു പോകും. അന്ന് അദ്ദേഹത്തിന്റെ വക ചെലവ്." കുട്ടികളോട് തനിച്ച് സംസാരിച്ചപ്പോൾ അവർ പറയുകയാണ്. "ഇവർ പിരിഞ്ഞ് നിന്നാൽ മതി ഞങ്ങൾക്കു സ്വാതന്ത്ര്യമുണ്ട്."

മൂത്ത കുട്ടിയോടായി ഞാൻ ചോദിച്ചു- ഇനിയും കുറെ കഴിഞ്ഞ് നിങ്ങൾ കല്യാണമൊക്കെ കഴിക്കുമ്പോൾ, ഇതുപോലെന്തെങ്കിലും ഒരു പ്രശ്നം വന്നാൽ എന്തു ചെയ്യും. വളരെ എളുപ്പത്തിൽ ഉത്തരം വന്നു. "ഞാൻ മമ്മി നിന്നതുപോലൊന്നും നിൽക്കുകയില്ല. അപ്പോഴേ ഉപേക്ഷിച്ച്, വേറെ ജീവിതം നോക്കും."

നാളെയുടെ വാഗ്ദാനങ്ങളായ ഈ കതിരുകളുടെ അവസ്ഥ കേസിന്റെയും ആഡംബരത്തിന്റെയും തിളപ്പിൽ മനസ്സിലാക്കുമോ?

മൂന്നാമത്തെ ഒരനുഭവം വിവരിക്കട്ടെ അമ്മയും അച്ഛനും ഉരുളയ്ക്ക് ഉപ്പേരി എന്നു പറഞ്ഞതുപോലെ തർക്കമാണ്, ഒപ്പം ഒൻപതിൽ പഠിക്കുന്ന ഒരു മകനുമുണ്ട്. ആ പിതാവിനില്ലാത്ത ചീത്ത സ്വഭാവം ഒന്നും ബാക്കിയില്ല. ഇടയ്ക്കിടെ മകനെയും കുറ്റപ്പെടുത്തുന്നുണ്ട്. അമ്മ കുട്ടിയുടെ വാ തുറന്നു കാണിച്ചിട്ട് "ദേ ഒന്നു നോക്ക് അപ്പൻ കൊണ്ടുവയ്ക്കുന്നു 'പാൻ' വായിലിട്ട് പൊട്ടിച്ചിരിക്കുകയാണ്.... നാക്കെടുത്താൽ അവൻ ചീത്തയെ

പറയുള്ളു. സഹോദരിയോട് വഴക്കിടുമ്പോൾ ഇയാൾ (അപ്പനെ ചൂണ്ടി) എന്നോട് പറയുന്ന അതേ അസഭ്യം അവൻ പെങ്ങളോട് പറയും." ഇതാണ് അവരുടെ കുടുംബ ജീവിതത്തിന്റെ ഒരു ചെറിയ പിക്ചർ.

ഇനിയും 12 കൊല്ലം കഷ്ടപ്പെട്ട് കുടുംബം പുലർത്തിയ ഒരു അമ്മയുടെ വ്യഥകൾ ഒന്നു കേൾക്കാം. "ഇത്രയും കൊല്ലം ഞാനിവിടെ കിടന്ന് കഷ്ടപ്പെട്ടിട്ട് എനിക്ക് എന്തു ഗുണം. ഞങ്ങൾ രണ്ടു പേരും ഒരേ ജോലിക്കാണ് പോയത് സമ്പാദ്യ മെല്ലാം അയാളുടെ പേരിൽ. എന്റെ പേരിൽ ഒന്നു മില്ല. അയാൾ എല്ലാം കൂട്ടിവെച്ച് ജീവിക്കട്ടെ."

കുടുംബ ജീവിതത്തിലെ ആദ്യ നാളുകളിലെ പ്രശ്നങ്ങളൊക്കെ കടന്ന് അല്ലെങ്കിൽ ബാലാരിഷ്ട തകളെല്ലാം മാറി ജീവിതം വേരൂന്നി വന്നപ്പോൾ, നിയമാവബോധം നേടിയ സ്ത്രീകൾ പ്രതികരി ക്കാൻ തുടങ്ങി. ഇവിടെയാണ് സ്ത്രീശക്തീകരണ ത്തിന്റെ ദോഷഫലം നാം ദർശിക്കുന്നത്. സ്ത്രീകൾക്ക് പഴയതിലും സഹനശക്തി കുറഞ്ഞ താണോ കാരണം എന്ന് സംശയിക്കേണ്ടിയിരിക്കു ന്നു. അടിച്ചമർത്തിവച്ചിരുന്ന അവരുടെ സ്വാതന്ത്ര്യം അണപൊട്ടി ഒഴുകുകയാണെന്ന് അവരുടെ വാക്കു കളിലൂടെ നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും. ഭർത്താക്കന്മാർ തങ്ങളുടെ ഭാര്യമാരുടെ കഴിവുകളെ മനസ്സിലാക്കി അവരോടൊപ്പം നിന്ന് നല്ലതും തെറ്റും തിരിച്ചറിഞ്ഞ് പ്രവർത്തിക്കുവാൻ സഹകരിക്കണം. എങ്കിൽ മാത്രമേ സ്ത്രീ ശക്തീകരണത്തിന്റെ പ്രയോജനം സമൂഹത്തിലും കുടുംബത്തിലും പ്രതിഫലിക്കുകയുള്ളു. മനഃശാസ്ത്രപരമായും സാമൂഹിക ശാസ്ത്രപരമായും (Psycho-Socio analysis) ദർശിച്ചാൽ തന്നെ പുരുഷമേധാവിത്വമാണ് പ്രകൃതിയിൽ നിഴലിച്ച് കാണുന്നത് ഉദാഹരണ ത്തിന് മൃഗങ്ങളിലും പക്ഷികളിലുമെല്ലാം. ഈ സത്യം സ്ത്രീ സമൂഹവും അംഗീകരിക്കണം. വി. വേദപുസ്തകാടിസ്ഥാനത്തിൽ ഇത് വളരെ വ്യക്ത വുമാണ് (എഫെ. 5:22).

ദൈവം ദമ്പതിമാർക്ക് നൽകുന്ന ഏറ്റവും വലിയ ദാനമായ മക്കളുടെ വളർച്ചയിലെ സുപ്ര ധാന ഘടകങ്ങളാണ് മാതാപിതാക്കൾ. മുകളിൽ വിവരിച്ച സംഭവങ്ങളിൽ നിന്നെല്ലാം നമുക്ക് മന സ്സിലാക്കാൻ സാധിക്കുന്ന ഒന്നാണ്, കുടുംബാന്ത രീക്ഷം കുട്ടികളിൽ ചെലുത്തുന്ന സ്വാധീനം. മിക്ക മനഃശാസ്ത്രജ്ഞരും ഈ അഭിപ്രായത്തെ സാധൂ കരിക്കുന്നവരാണ്. മാതാപിതാക്കൾ പരസ്പരം ബഹുമാനവും സ്നേഹവും കരുണയും കരുതലും കാണിക്കുമ്പോൾ അവർ അറിയാതെ അവരുടെ കുഞ്ഞുങ്ങൾ അത് സ്വായത്തമാക്കും. അവരിൽ നിന്ന് പുറപ്പെടുന്ന പ്രവർത്തികളും ശുദ്ധമായിരി ക്കും. അതിന് കൂട്ടായ പരിശ്രമം വേണം. നമ്മുടെ ആത്മീക സംഘടനകൾ പ്രത്യേകിച്ച് സൺഡേ സ്കൂൾ പ്രസ്ഥാനം ഈ കാര്യത്തിന് മുൻകൈ എടുക്കണം. ഇങ്ങനെ നമ്മുടെ ചുറ്റുമുള്ളവരെ സഹായിക്കാൻ നമുക്ക് കഴിഞ്ഞാൽ തീർച്ചയായും നമ്മുടെ കതിരുകൾ പതിരാവുകയില്ല.

## 1958 ലെ ചിത്രം അനാച്ഛാദനം ചെയ്തു



1958-ൽ ഇരുവിഭാഗവും ഒന്നിച്ച് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷത യിൽ പുത്തൻകാവിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ ചിത്രം ഇടവക മെത്രാപ്പോലീത്ത അഭിവന്ദ്യ തോമസ് മാർ അത്താ നാസിയോസ് അനാച്ഛാദനം ചെയ്തു. പ്രതിസന്ധി ഘട്ടത്തിൽ മലങ്കര സഭയുടെ യശസ്സ് ഉയർത്തു വാൻ നടത്തിയ അസുലഭ നിമിഷം തലമുറയ്ക്ക് കാണുവാൻ തക്കവണ്ണം ഇത് ദേവാലയത്തിൽ സ്ഥാപിച്ചിരിക്കുന്നു. തദവസരത്തിൽ ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, വികാരി ഫാ. മത്തായി കുന്നിൽ, ട്രസ്റ്റി ശ്രീ. ജോസഫ് മാത്യു, സെക്രട്ടറി ശ്രീ. ജിബു ജോർജ് എന്നിവർ ആശംസകൾ അർപ്പിച്ചു.

## പതാക പുത്തൻകാവ് കത്തീഡ്രലിൽ നിന്ന്



പത്തനംതിട്ട അസ്സോസിയേഷന് ഉയർത്തുവാനുള്ള പതാക പുത്തൻകാവ് കത്തീഡ്രലിൽ നിന്ന് ഇട വക മെത്രാപ്പോലീത്ത അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് കൈമാറി. 1958 ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നടന്ന പുത്തൻകാവിൽ നിന്ന് പത്തനംതിട്ട അസ്സോസിയേ ഷനുള്ള പതാക കൈമാറുന്നതിൽ ചെങ്ങന്നൂർ ഭദ്രാസനത്തിന് പ്രത്യേകിച്ച് പുത്തൻകാവ് മക്കൾക്ക് വളരെ സന്തോഷമുണ്ടെന്ന് അഭിവന്ദ്യ തിരുമേനി പറഞ്ഞു. ദൈവാലയത്തിലെ പ്രത്യേക പ്രാർത്ഥനയ്ക്കുശേഷം കൊച്ചുതിരുമേനിയുടെ കബറിങ്കൽ വെച്ച് പതാക വെരി. റവ. ജോൺസൺ കോർ-എപ്പിസ്കോപ്പയ്ക്ക് കൈമാറി. തഥവസര ത്തിൽ ഛായാചിത്രവും, ദീപശിഖയുമായി വന്ന ഘോഷയാത്രയ്ക്ക് പുത്തൻകാവ് ഇടവക ഗംഭീര മായ സ്വീകരണം നൽകി.

# ചെന്നായ്ക്കളെ കുഞ്ഞാടാക്കി രൂപാന്തരപ്പെടുത്തുക

ബാലപത്രിക



സ്നേഹമുള്ള കൂട്ടുകാരെ,

സ്നേഹത്തിന്റെയും സമത്വത്തിന്റെയും പ്രവാഹമായിരുന്ന മാർ ഒസ്താത്തിയോസ് തിരുമേനിയുടെ വിഖ്യാതമായ ഒരു പ്രസംഗത്തിന്റെ വിഷയമാണ് "ചെന്നായ്ക്കളെ കുഞ്ഞാടാക്കി രൂപാന്തരപ്പെടുത്തുക" എന്നത് ക്രിസ്തുവിന്റെ ശിഷ്യത്വമെന്നാൽ മറ്റുള്ളവർക്കുവേണ്ടി ജീവിക്കലാണെന്നു വിശ്വസിക്കയും ആ വിശ്വാസത്തിലേക്ക് സമൂഹത്തെ നയിക്കുകയും ചെയ്ത അഗതികളുടെ പിതാവായ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് വളരുന്ന തലമുറയെനോക്കി ചെന്നായ്ക്കളും കുഞ്ഞാടുകളും ആരെന്നു വിശദമായി പറയുന്നുണ്ട്.

കുഞ്ഞുങ്ങളെ വീടിനു പുറത്തേക്കു വിടുമ്പോൾ "ചെന്നായ്ക്കളുടെ നടുവിലേക്ക് കുഞ്ഞാടുകളെ" എന്നപോലെ അയക്കുന്നു എന്ന ചിന്തയാണ് മാതാപിതാക്കളുടെ മനസ്സിൽ.

കോളേജ് ഹോസ്റ്റലിൽ താമസിക്കുന്ന കുട്ടികൾക്ക് സൗജന്യമായി മയക്കുമരുന്നു ലഭിക്കും. പിന്നീട് ഇവർക്ക് മയക്കുമരുന്ന് ഇല്ലാതെ ജീവിക്കാൻ വയ്യ എന്ന അവസ്ഥയാകും. പാവം മാതാപിതാക്കൾ ഇതറിയാതെ വീട്ടിൽ ഇരിക്കുമ്പോൾ കുഞ്ഞാടുകൾ ചെന്നായ്ക്കളായി മാറുകയാണ്. കോളേജുകളിൽ എത്തുമ്പോൾ സമരത്തിന്റെ തലപ്പത്തുവന്ന് അക്രമ പ്രവർത്തനങ്ങൾ ചെയ്യുന്ന ചെന്നായ്ക്കൾ മറ്റു കുഞ്ഞുങ്ങളെയും ചെന്നായ്ക്കളായി മാറ്റാറുണ്ട്.

ആടും ചെന്നായും തമ്മിലുള്ള വ്യത്യാസം നോക്കൂ, ആട് നമുക്കു പാൽ തരുന്നു; രോമം നൽകുന്നു; അതിന്റെ തുകലും മാംസവും പ്രദാനം ചെയ്യുന്നു. നമുക്കുവേണ്ടി അതു ജീവിക്കുന്നു. എന്നാൽ മറ്റുള്ളവരെ കടിച്ചുകീറി ഹുങ്കും സ്വാർത്ഥതയും മുഖമുദ്രയാക്കി ഹിംസിക്കുന്ന സ്വഭാവമാണ് ചെന്നായ്ക്കുള്ളത്.

ചെന്നായ്ക്കളെ കുഞ്ഞാടുകൾ ആക്കുക എന്ന ദൗത്യമാണ് നമ്മുടെ മുമ്പിലുള്ളത്. സ്തേഫാനോസ് എന്ന കുഞ്ഞാടിനെ കല്ലെറിയുമ്പോൾ വസ്ത്രം സൂക്ഷിച്ചുകൊണ്ടിരുന്ന ചെന്നായ ആയിരുന്നു ശൗൽ. എന്നാൽ സ്തേഫാനോസിന്റെ പ്രാർത്ഥനയും, സ്വഭാവവും ശൗൽ എന്ന ചെന്നായെ കുഞ്ഞാടാക്കി മാറ്റി. ലോകം കണ്ട ഏറ്റവും വലിയ മിഷനറിയായി ആ പരിവർത്തനം പൗലൂസിനെ സൃഷ്ടിച്ചു.

സമൂഹത്തിൽ യഹോവ എന്ന ഇടയന്റെ കീഴിലുള്ള കുഞ്ഞാടുകളായി ജീവിക്കുവാൻ ഒട്ടനവധി പ്രതിബന്ധങ്ങളെ നേരിടേണ്ടതായി വരും. വിദ്യാലയങ്ങളിലും സമൂഹത്തിലും നമ്മുടെ കുട്ടികളുടെ ജീവിതവും പ്രവർത്തനവും മറ്റുള്ളവർക്ക് മാതൃകയായിരിക്കണം. ചിലപ്പോൾ പ്രതികൂലതകളെ അഭിമുഖീകരിക്കേണ്ടി വന്നേക്കാം.

മുള്ളില്ലാത്ത പനിനീർ പൂവ് ലഭിക്കുവാൻ കഴിയില്ലല്ലോ! നിങ്ങളുടെ ശേഷികൾ മുഴുവൻ പരമാവധി കാര്യക്ഷമതയോടെ പ്രയോജനപ്പെടുത്തണമെങ്കിൽ വമ്പിച്ച പ്രശ്നങ്ങളെയും തരണം ചെയ്യേണ്ടി വരും. ദൈവാശ്രയത്തിൽ അസാദ്ധ്യമായത് ഒന്നുമില്ലെന്നു ജീവിതത്തിലൂടെ തെളിയിച്ച മഹാത്മാവായിരുന്നു ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. സമത്വവും സാധുപരിപാലനവും വാക്കുകളിൽ മാത്രം ഒതുക്കാതെ പ്രവർത്തിയിലൂടെ സമൂഹത്തിനു കാട്ടിക്കൊടുക്കുവാൻ പിതാവിനു കഴിഞ്ഞു. സഭയും സമൂഹവും ആഡംബരത്തിലേക്കു നീങ്ങുന്നത് അനീതിയാണെന്ന് ഉറക്കെ പറഞ്ഞ തിരുമേനി സമൂഹത്തിൽ അനേകം ചെന്നായ്ക്കളെ കുഞ്ഞാടുകളാക്കുവാൻ കഴിഞ്ഞ നല്ല ഇടയനായിരുന്നു.

കൂട്ടുകാരെ,

സ്കൂളിലും, കോളേജിലും ഒക്കെ നമ്മുടെ പ്രവർത്തനങ്ങൾമൂലം ചെന്നായ്ക്കളെ കുഞ്ഞാടുകളാക്കി മാറ്റുവാൻ നിങ്ങൾക്കു കഴിയണം.

ആടുകളെ അന്വേഷിച്ചുവന്ന നല്ല ഇടയനായ ക്രിസ്തുവിന്റെ പാത പിന്തുടർന്ന് നല്ല ഭാവിക്കായി പ്രവർത്തിക്കുക, സമൂഹത്തിൽ ചെന്നായ്ക്കൾ കുറയുവാനും കുഞ്ഞാടുകൾ വർദ്ധിക്കുവാനും പ്രവർത്തിക്കുക. നിശ്ചയമായും നമ്മുടെ സമൂഹം ശുദ്ധമായും.

ദൈവം അനുഗ്രഹിക്കട്ടെ!

**സ്നേഹത്തോടെ,**

ആനിച്ചേച്ചി

# അഭിനന്ദനങ്ങൾ



അഖില മലങ്കര മർത്തമറിയം സമാജത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി അനുസ്മരണ പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ **റീന ജോജി** പാണ്ടനാട് വെസ്റ്റ് സെന്റ് മേരീസ് ഇടവകാംഗവും, യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ് മുൻ സെക്രട്ടറി പി.ജി. ഗീവർഗീസിന്റെ സഹധർമ്മിണിയുമാണ്.



തൃശൂരിൽ നടന്ന സംസ്ഥാന സ്കൂൾ യുവജനോത്സവത്തിൽ ഹയർ സെക്കന്ററി സ്കൂൾ വിഭാഗത്തിൽ തുടർച്ചയായി രണ്ടാം വർഷവും ബ്യൂഗിൾ ന് "A" grade നേടിയ **ജെമിൻ മാത്തച്ചൻ**, കുരമ്പാല ശാമുവേൽ കോട്ടേജിൽ ശ്രീ. ജയമോന്റേയും ശ്രീമതി വത്സമ്മയുടെയും മകനാണ്. പന്തളം കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവുമാണ്.



പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ 78-ാമത് ഓർമ്മയോട് അനുബന്ധിച്ച് കോട്ടയം പഴയ സെമിനാരിയിൽ വച്ച് നടത്തപ്പെട്ട ജൂനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ 3-ാം സ്ഥാനവും ബാലസമാജം അഖില മലങ്കര പ്രസംഗമത്സരത്തിൽ 3-ാം സ്ഥാനവും കരസ്ഥമാക്കിയ Bethel M.G.M. Sunday School വിദ്യാർത്ഥി ആയ **നവീൻ പ്രിൻസ് തോമസ്.**



സൺഡേസ്കൂൾ 10 ക്ലാസ് ഭദ്രാസനത്തിൽ ഒന്നാം സ്ഥാനം (87 മാർക്ക്) നേടിയ **അമൽ ജോർജ് ചെറിയാൻ** ചെറിയനാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും എം.ജി.എം. സൺഡേസ്കൂൾ വിദ്യാർത്ഥിയുമാണ്.

**പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് മർത്തമറിയം സമാജം അഖില മലങ്കര അടിസ്ഥാനത്തിൽ നടത്തിയ മത്സരങ്ങളിൽ വിജയികളായവർ.**



സാലി തോമസ്

**1. പ്രസംഗം** സീനിയർ 1-ാം സ്ഥാനം റീന ജോജി, പാണ്ടനാട് സെന്റ് മേരീസ് ചർച്ച് 2. **ക്വിസ്** സീനിയർ 2-ാം സ്ഥാനം മിനി ജോൺസൺ, ഹോളി ഇന്നസെന്റ്, മെഴുവേലി, സാലി തോമസ്, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട് 3. **ഉപന്യാസം** ജൂനിയർ 2-ാം സ്ഥാനം ഷൈനു ജിജി, മാർ ഗ്രീഗോറിയോസ്, നെല്ലിമല



മിനിജോൺസൺ

**മർത്തമറിയം സമാജം കേന്ദ്രപരീക്ഷയിൽ അഖില മലങ്കരയിൽ വിജയികളായവരുടെ പേരുകൾ**

ജൂനിയർ 2-ാം സ്ഥാനം ഷൈനു ജിജി, മാർ ഗ്രീഗോറിയോസ്, നെല്ലിമല. സീനിയർ 3-ാം സ്ഥാനം സാലി തോമസ്, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട്. സൂപ്പർ സീനിയർ 2-ാം സ്ഥാനം-ഏലിയാമ്മ ജോൺ, പ്രകാശഗിരി സെന്റ് മേരീസ്, കോടുകുളഞ്ഞി.



All Kerala Sahodaya Scholorship പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ **മെറിൻ സൂസൻ ബാബു** കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമായ പടിഞ്ഞാറേ ചരുവിൽ പി.ബി. ബാബുവിന്റെയും സൂസൻ ബാബുവിന്റെയും മകൾ.



സൺഡേസ്കൂൾ ഭദ്രാസന സബ് ജൂനിയർ സംഗീതം 1-ാം സ്ഥാനം നേടിയ **ജോസ്മി ജോസ്** ഓതറ എം.ജി.എം സൺഡേസ്കൂൾ വിദ്യാർത്ഥിനിയാണ്.

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയിലേക്ക് ചെങ്ങന്നൂർ ഭദ്രാസനത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ടവർ



റവ. ഫാ. കുര്യൻ ജോസഫ്



റവ. ഫാ. ഐപ്പ് പി. സാം



ഡോ. ജിബി ജോർജ്ജ്



സജി പട്ടരുമഠം



ബിജു മാത്യു

# ദശാംശ പദ്ധതി

**കല്ലുങ്കൽ വെസ്റ്റ് സെന്റ് ജോർജ്ജ് (22. 01. 2012)**

125ശ്രീ. പി. എസ്. വർഗ്ഗീസ്, പള്ളത്ത് പുത്തൻവീട്,126ശ്രീ. റ്റി. എം. ജോസഫ്, തേലപ്പുറത്ത് റ്റിജോ വില്ല,127ശ്രീ. കെ. ഏബ്രഹാം, മണത്ര,128ശ്രീ. വി.എൻ. തോമസുകുട്ടി, വാളത്തോട്ടിൽ,129ശ്രീ. കെ. എം. കുര്യാക്കോസ്, കണ്ണമ്പള്ളിൽ,130ശ്രീ. സണ്ണി മാത്യു,131ശ്രീ. എം. റ്റി. കുര്യാക്കോസ്, തേലപ്പുറത്ത്,132ശ്രീ. വർഗ്ഗീസ് സി. തോമസ്, വാഴത്തറയിൽ ജോബി വില്ല,133ശ്രീ. കോശി ഏബ്രഹാം, ഉള്ളാടുതുരുത്തേൽ ,134ശ്രീ. ചാക്കോ മാത്യു, തേലപ്പുറത്ത് മാലിക്ക്,135ശ്രീ. മാത്യു ഫിലിപ്പ്, മംഗലത്തിൽ,136ശ്രീ. വർഗ്ഗീസ് തോമസ്, ഉള്ളാട്ടു തുരുത്തേൽ,137ശ്രീമതി തങ്കമ്മ മത്തായി, പുത്തൻപറമ്പിൽ,138ശ്രീമതി അന്നമ്മ വർഗ്ഗീസ്, മണപ്പള്ളിൽ,139ശ്രീ. എം. ഒ. വർഗ്ഗീസ്, തെക്കേമൂലേപ്പള്ളത്ത്,140ശ്രീ. എം. ഒ. ഫിലിപ്പോസ്, തെക്കേമൂലേപ്പള്ളത്ത്,141ശ്രീ. ഷാജി മാത്യു, ഒട്ടത്തിൽ,142ശ്രീ. മാമ്മൻ ഫിലിപ്പ്, മംഗലത്തിൽ,143ശ്രീ. സുനിൽ തോമസ്, നെടുമ്പറമ്പിൽ മനു വില്ല,144ശ്രീ. പി. റ്റി. ഗീവർഗ്ഗീസ്, പള്ളത്ത് വില്ല,145ശ്രീ. തോമസ് ഏബ്രഹാം, പള്ളത്ത് ജിൻസി വില്ല ,146ശ്രീ. എൻ. റ്റി. തോമസ്, കുരിശുംമൂട്ടിൽ,147ശ്രീ. ജോസഫ് തോമസ്, കണത്താപള്ളിൽ,148ശ്രീ. കുരിയാക്കോസ് ഫിലിപ്പ്, മംഗലത്തിൽ,149ശ്രീ. വി. ഒ. ഫിലിപ്പോസ്, വാലയിൽ,150ശ്രീ. റ്റി. വി. ജോൺ, തേലപ്പുറത്ത് ജിനു വില്ല,151ശ്രീ. പി. റ്റി. യോഹന്നാൻ, പുത്തൻപറമ്പിൽ,152ശ്രീ. കെ. ജെ. മത്തായി, കണ്ണമ്പള്ളിൽ,153ശ്രീ. റ്റി. വി. വർഗ്ഗീസ്, തേലപ്പുറത്ത് കിടയിൽ,154ശ്രീ. എൻ. ജി. ഫിലിപ്പ്, പടിഞ്ഞാറേപ്പറമ്പിൽ,155ശ്രീ. എ. എം. ചാക്കോ, അരുവാത്തലയിൽ,156ശ്രീമതി ഏലിയാമ്മ തോമസ്, തേലപ്പുറത്ത്,157ശ്രീ. രഞ്ജു ഗീവർഗ്ഗീസ്, രാജൻ സദനം,158ശ്രീ. സോജി മാമ്മൻ, മംഗലത്തിൽ,159ശ്രീ. കെ. വി. വർഗ്ഗീസ്, കണത്താപള്ളിൽ,160ശ്രീ. മാത്യു ജോസഫ്, പരുവച്ചുവട്ടിൽ,161.ശ്രീ. എൻ. പി. ഫിലിപ്പ്, നടുവേലിൽ,162.ശ്രീ. ഗീവർഗ്ഗീസ് എൻ. പി., നെടുവേലി പറമ്പിൽ പുത്തൻവീട്

**മംഗലം സെന്റ് ജോർജ്ജ് ( 15. 01. 2012)**

163 ശ്രീ. കെ. കെ. തോമസ്, കടവിൽ പീടികയിൽ,164 ശ്രീ. എം. ജി. രാജൻ, മാമ്പറ്റ പീടികയിൽ,165. ശ്രീ. റ്റി. സി. യോഹന്നാൻ, പടിഞ്ഞാറേതൊണ്ടിയിൽ,166. ശ്രീ. കെ.വി. മത്തായി, കോവേലിൽ പുത്തൻപുരയിൽ,167. ശ്രീ. മാത്യു കടവിൽ പീടികയിൽ,168. ശ്രീ. പി. ഇ. ചാക്കോ, പടീശ്ശേരിയിൽ ബ്ലംഗ്ലാവ്,169. ശ്രീ. രാജൻ ദാനിയേൽ, പുഷ്പാലയം,170. ശ്രീ. സാറാമ്മ മാത്യു, പറമ്പത്ത്,171. ശ്രീമതി അമ്മിണി ജോർജ്ജ്, കടവിൽ പീടികയിൽ,172. ശ്രീമതി ശോശാമ്മ പറമ്പത്ത്,173. ശ്രീ. സജി ജോൺ, മലയിൽ കൊല്ലം,174. ശ്രീ. പി.വി. ഈപ്പൻ, പടീശ്ശേരിൽ ഷിനോ ഭവൻ,175. ശ്രീ. സാമുവേൽ ജോൺ, കോലേത്ത് പുത്തൻവീട്,,176. ശ്രീ. എം. ഏബ്രഹാം, പണിക്കർ വില്ല,177. ശ്രീ. കെ. വി. ഈപ്പൻ, കോവേലിൽ സഞ്ചു വില്ല,178. ശ്രീ. സി. ഡി. മത്തായി, ആനടത്തിൽ,179. ശ്രീ. കെ. സി. ഈപ്പൻ, കോവേലിൽ,180. ശ്രീ. കോശി, എട്ടിവിളയിൽ,181. ശ്രീ. റ്റി. സി. ചെറിയാൻ, ഇളയേടത്ത്,182. ശ്രീ. കെ. എം. വർഗ്ഗീസ്, കരമൊടുക്കുശ്ശേരിൽ,183. ശ്രീ. ഗീവർഗ്ഗീസ് റ്റി. , തലശ്ശേരിൽ,184. ശ്രീ. പി. ജി. വർഗ്ഗീസ്, പടിശ്ശേരിൽ പുത്തൻപുരയ്ക്കൽ,185. ശ്രീ. റ്റി. സി. തോമസ്, തെക്കേതിൽ,186. ശ്രീ. റ്റി. ജി. ജോർജ്ജ്, തെക്കേതിൽ,187. ശ്രീ. സി. വി. വർഗ്ഗീസ്, ചെങ്ങഴേത്ത് മട്ടയ്ക്കൽ,188. ശ്രീ. കെ. സി. ഫിലിപ്പോസ്, കോവേലിൽ സജി ഭവൻ,189. ശ്രീ. കെ. സി. ചാണ്ടി, കോവേലിൽ കുറുപ്പ് ഭവൻ,190. ശ്രീ. സാറാമ്മ ഈപ്പൻ, പടീശ്ശേരിൽ കീഴ്ച്ചേരിമേൽ,191. ശ്രീ. കെ. വി. ചാണ്ടി, കോവേലിൽ മാടമ്പള്ളിൽ,192. ശ്രീ. ലെനി, കണ്ണൻപറമ്പിൽ,193. ശ്രീ. സാബു തോമസ്, 194. ശ്രീ. ജോസഫ് ദാനിയേൽ, തൈക്കൂട്ടത്തിൽ പുത്തൻവീട്,195. ശ്രീ. ചെറിയാൻ കൊച്ചുമ്മൻ, ഇളയേടത്ത്,196. ശ്രീമതി ലീലാമ്മ, ഇളയിടത്ത്,197. ശ്രീമതി സൂസന്നാമ്മ ഫിലിപ്പോസ്, മൂലേത്തുണ്ടിയിൽ,198. ശ്രീ. എം. വി. വർഗ്ഗീസ്, ചെങ്ങഴേത്ത്,199. ശ്രീ. എം. സി. ചാക്കോ, മാളിയേക്കൽ,200. ശ്രീ. പി. സി. ചാക്കോ, പീടികയിൽ,201. ശ്രീ. എ. കെ. ഈപ്പൻ, അഞ്ചുകണ്ടംവേലിൽ,202. ശ്രീ. ഏബ്രഹാം മാത്യു, പൈനുംമൂട്ടിൽ സദനം, 203. ശ്രീമതി ശോശാമ്മ വർഗ്ഗീസ്, മാളിയേക്കൽ പുത്തൻപുരയിൽ

**പാണ്ടനാട് സെന്റ് മേരീസ്**

204.ശ്രീ. ജിജി ജോർജ്ജ്, മാളികയിൽ,205.ശ്രീമതി അന്നമ്മ വർഗ്ഗീസ്, കൂടാംപള്ളത്ത്,206.ശ്രീ. ചെറിയാൻ ജോർജ്ജ്, വേഴക്കാട്ടിൽ,207.ശ്രീ. ബാബു തങ്കച്ചൻ, പെരിയാന്തറയിൽ,208.ശ്രീ. ചാക്കോ ജോൺ, വടക്കലേത്ത്,209.ശ്രീ. പി. ഡി. തോമസ്, പീടികയിൽ,210.ശ്രീമതി ഏലിയാമ്മ അലക്സാണ്ടർ, എരുത്തിലകുന്നേൽ,211.ശ്രീ. രാജു, കൂടാംപള്ളത്ത്,212.ശ്രീ. രാജൻ വി.എസ്., രാജമന്ദിരം,213.ശ്രീ. ജോൺസൺ റ്റി. യു., കുന്നുപറമ്പിൽ,214.ശ്രീ. എൻ. പി. വർഗ്ഗീസ്, അനുഗ്രഹ,215.ശ്രീ. എം. സി. ചാക്കോ, മറ്റപ്പള്ളിൽ,216.ശ്രീ. എം. സി. ജോർജ്ജ്, മറ്റപ്പള്ളിൽ,217.ശ്രീ. വിജു ജോസഫ്, പുത്തൻപറമ്പിൽ,218.ശ്രീ. ജോർജ്ജ് തങ്കച്ചൻ, അനുഗ്രഹ,219.ശ്രീ. തോമസുകുട്ടി, മാളികയിൽ,220.ശ്രീ. ഗീവർഗ്ഗീസ് പി. ജി., പിൻഡ്രം കോട്ടേജ്,221.ശ്രീ. വിൽസൺ വി. ദാനിയേൽ, വാച്ചാപറമ്പിൽ,222.ശ്രീ. വി. ജി. വർഗ്ഗീസ്, താമരത്താറ്റ് പുത്തൻപുരയിൽ,223ശ്രീ. പി. വി. ചെറിയാൻ, മറ്റപ്പള്ളിൽ പുത്തൻവില്ല

# വി. അന്ത്രയോസ് ബാവായുടെ ശ്രാദ്ധപ്പെരുനാൾ സമാപിച്ചു



പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വി. അന്ത്രയോസ് ബാവായുടെ ശ്രാദ്ധപ്പെരുനാൾ സമാപിച്ചു. കൺവൻഷൻ യോഗങ്ങളിലും റാസയിലും വി. കുർബ്ബാനയിലും ആയിരങ്ങൾ പങ്കുകൊണ്ടു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ്, അഭിവന്ദ്യ യൂഹാനോൻ മാർ പോളിക്കാർപ്പോസ്, അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്, അഭിവന്ദ്യ യാക്കോബ് മാർ ഏലിയാസ് എന്നീ പിതാക്കന്മാർ മുഖ്യകാർമ്മികത്വം വഹിച്ചു. പ്രധാന പെരുനാൾ ദിനമായ 4–ാം തീയതി സമൂഹബലിക്ക് അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി മുഖ്യകാർമ്മികത്വം വഹിച്ചു. തുടർന്ന് നടന്ന സമൂഹസദ്യക്ക് സമൂഹത്തിന്റെ നാനാതുറയിലുള്ള അനേകായിരങ്ങൾ പങ്കുകൊണ്ടു.




2011-ലെ പ്രവർത്തനങ്ങൾ പൂർത്തീകരിച്ച് 5 മുതൽ 12 വരെ ക്ലാസ്സുകളുടെ മത്സര പരീക്ഷാ ഫലം പ്രസിദ്ധീകരിച്ചതിൽ ചെങ്ങന്നൂർ ഭദ്രാസനത്തിൽ അഖിലമലങ്കരയിൽ പ്രശസ്തമാം വണ്ണം വിജയം കരസ്ഥമാക്കിയവരേയും ഭദ്രാസന തലത്തിൽ വിജയം കരസ്ഥമാക്കിയവരെയും പ്രത്യേകം അഭിനന്ദനം അറിയിക്കുന്നു. കൂടുതൽ പ്രചോദനം ഉൾക്കൊണ്ട് അടുത്ത മത്സരങ്ങളിൽ ഭദ്രാസനത്തിനും ഇടവകയ്ക്കും പ്രശസ്തി നേടുവാൻ ശക്തമായി പ്രാർത്ഥിക്കാം-പ്രവർത്തിക്കാം, വിജയം കരസ്ഥമാക്കിയവർക്ക് പ്രോത്സാഹനം നൽകിയ എല്ലാ പ്രവർത്തകർ, മാതാപിതാക്കൾ എന്നിവരേയും അഭിനന്ദനങ്ങൾ അറിയിക്കുന്നു.

കൂടാതെ സർക്കുലർ 2/2012, 3/2012 എന്നീ വിജ്ഞാപനങ്ങൾ ലഭിച്ചുകാണുമല്ലോ. ഒരു വർഷത്തെ പ്രവർത്തനങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളത് ശ്രദ്ധയോടെ വായിക്കുകയും പ്രത്യേകിച്ച് സഹപാഠ്യ മത്സരവിഷയങ്ങൾ കുട്ടികൾക്ക് മുൻകൂട്ടി കൊടുത്ത് പ്രോത്സാഹിപ്പിക്കുകയും ചെയ്യുക. വിജ്ഞാപനത്തിന്റെ ഒരു കോപ്പി വികാരിമാർക്ക് കൊടുക്കുകയും ചെയ്യുമല്ലോ.

***കാർഡ് കളക്ഷൻ*** സ്കൂൾ തലത്തിൽ നടത്തപ്പെട്ട പിരിവ് ഇനിയും ചില യൂണിറ്റുകൾ കാർഡ് സഹിതം തിരിച്ച് ഏല്പിക്കുവാനുണ്ട്. മാർച്ച് 31-ന് മുമ്പായി വാർഷിക റിപ്പോർട്ടിൽ കണക്ക് ചേർക്കുവാൻ തക്കവണ്ണം ബഹു. ഹെഡ്മാസ്റ്റേഴ്സ് ഇൻസ്പെക്ടറെ ഏല്പിച്ച് കണക്കുകൾ പൂർത്തീകരിയ്ക്കുവാൻ സഹകരിക്കുമല്ലോ.

***മത്സര വിജയികൾ*** ഭദ്രാസനതലത്തിൽ പാഠ്യ-പാഠ്യേതര വിഷയങ്ങളിൽ ഒന്നും രണ്ടും സ്ഥാനം കരസ്ഥമാക്കിയവർ മാർച്ച് 25-ന് മുമ്പായി ഡിസ്ട്രിക്ട് ഇൻസ്പെക്ടറെ ഏല്പിക്കേണ്ടതാണ്.

***ജീവകാരുണ്യദിനം*** 2012-ലെ ജീവകാരുണ്യദിന പിരിവ് യൂണിറ്റിൽ നിന്നും ഇൻസ്പെക്ടറെ ഏല്പിക്കേണ്ടതാണ് ഒ.എസ്സ്.എസ്സ്.എ.ഇ വാർഷിക റിപ്പോർട്ടിൽ കണക്കുകൾ വരത്തക്കവണ്ണം കേന്ദ്രത്തിൽ ഏല്പിക്കുവാൻ ശ്രദ്ധിക്കുമല്ലോ.

**ഒ.വി.ബി.എസ്. ഗാനപരിശീലനം** 2012-ലെ ഒ.വി.ബി.എസ്സ് ഗാനപരിശീലനം മാർച്ച് 23, 24 (വെള്ളി, ശനി) തീയതികളിൽ 9.30 മുതൽ ബഥേൽ അരമനയിൽവച്ച് നടത്തപ്പെടുന്നതാണ്. 23-ാം തീയതി 9 മണി മുതൽ രജിസ്ട്രേഷൻ ആരംഭിക്കും. ഒരു യൂണിറ്റിൽ നിന്നും കുറഞ്ഞത് 2 പേരിൽ കുറയാതെ പങ്കെടുക്കുകയും 100- രൂപാ വീതം ഒരാൾക്ക് രജിസ്ട്രേഷൻ ഫീസായി നല്കേണ്ടതുമാണ്.

***പ: വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് അനുസ്മരണ പ്രസംഗമത്സരം***

പ: വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് തിരുമനസ്സിലെ അനുസ്മരണ പ്രസംഗ മത്സരത്തിൽ ചെങ്ങന്നൂർ ബഥേൽ സൺഡേസ്കൂൾ നവീൻ പ്രിൻസ് മൂന്നാം സ്ഥാനം കരസ്ഥമാക്കി. പ്രത്യേകം അഭിനന്ദനം അറിയിക്കുന്നു.

**2011-ലെ മത്സരപരീക്ഷാ റാങ്ക് ജേതാക്കൾ**

ക്ലാസ്സ് 7 രേഷ്മാ ജോസഫ്, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട് - രണ്ടാം സ്ഥാനം

ക്ലാസ് 9 സ്നേഹാ മേരി ജോൺ, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട് - രണ്ടാം സ്ഥാനം

ക്ലാസ് 12 ബ്ലസി വർഗീസ്, എം.ജി.എം. ബഥേൽ ചെങ്ങന്നൂർ - രണ്ടാം സ്ഥാനം

**ഭദ്രാസനതല പാഠ്യമത്സര വിജയികൾ**

ക്ലാസ് 12
1. ബ്ലസി വർഗീസ്, എം.ജി.എം. ബഥേൽ ചെങ്ങന്നൂർ - 78
2. ചിന്നു ആലീസ് വിത്സൻ, സെന്റ് ഏലിയാസ് ബുധനൂർ - 72
2. നിഷ എം. ശമുവേൽ, സെന്റ് തോമസ് കുരമ്പാല - 72
2. പ്രവീൺ മാത്യു, എം.ജി.എം. തോട്ടപ്പുഴ - 72

ക്ലാസ് 11
1. അമൽ ജോർജ്ജ് ചെറിയാൻ, എം.ജി.എം. ചെറിയനാട് - 87
2. മെർലിൻ മേരി തോമസ്, സെന്റ് ഇഗ്നാത്തിയോസ് ചെങ്ങന്നൂർ - 82

ക്ലാസ് 9
1. സ്നേഹ മേരി ജോൺ, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട് - 56
2. മേബിൾ എൽസാ വർഗീസ്, എം.ജി.എം. മാന്തളിർ - 52

ക്ലാസ് 8
1. ഷിനി റ്റി. ഉമ്മൻ, സെന്റ്മേരീസ് പുത്തൻകാവ് - 53
2. ജിഷാ ബാബു, സെന്റ് ജോർജ്ജ് അറത്തിൽ - 52

ക്ലാസ് 7
1. രേഷ്മാ ജോസഫ്, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട് - 55
2. സ്വീറ്റി ജോൺ, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട് - 54.5

ക്ലാസ് 6
1. കൃപാ റേച്ചൽ റോബർട്ട്, എം.ജി.എം. തോട്ടപ്പുഴ - 51
2. ഐവ് മേരി വർഗീസ്, സെന്റ് ജോർജ്ജ് പിരളശ്ശേരി - 50

ക്ലാസ് 5
1. സോഫിയാ മെറിൻ ഫിലിപ്പ്, എം.ജി.എം. തോട്ടപ്പുഴ - 56
2. ബറിൻ ബേബി മോനച്ചൻ, സെന്റ് തോമസ് കുരമ്പാല - 55

ജി. വർഗീസ് കാവുംപുറത്ത് (ഡയറക്ടർ)

# OCYM

**ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം**




# 76-മത് അന്തർദേശീയ സമ്മേളനം

**മാർ പീലക്സിനോസ് നഗർ**
**(എമിനൻസ് പബ്ലിക് സ്കൂൾ, പന്തളം)**

**2012 മെയ് 23-26**

**ചിന്താവിഷയം : മാർത്തോമ്മൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയും**

ചെങ്ങന്നൂർ: മലങ്കര ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ 76-ാമത് അന്തർദേശീയ സമ്മേളനം 2012 മെയ് 23, 24, 25, 26 തീയതികളിൽ ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആഥിഥേയത്തിൽ പന്തളം എമിനൻസ് പബ്ലിക്ക് സ്ക്കൂളിൽ വച്ച് നടത്തപ്പെടുന്നു. മാർത്തോമ്മൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയും എന്നതാണ് ചിന്താവിഷയം. വിദേശരാജ്യങ്ങളിൽ നിന്നും 750 ഓളം പ്രതിനിധികൾ പങ്കെടുക്കുന്നു. സമ്മേളനത്തോടനുബന്ധിച്ചുള്ള സ്വാഗതസംഘത്തിന്റെ രൂപീകരണം ബഥേൽ അരമനയിൽ വച്ച് നടന്നു. പ്രസ്ഥാനം പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ യോഗം ഉദ്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ, കേന്ദ്രജനറൽ സെക്രട്ടറി ഫാ.സ്റ്റീഫൻ വർഗ്ഗീസ്, കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ജേക്കബ് മാത്യു, ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോസഫ് കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്, പി. കെ. നാരായണപ്പണിക്കർ എന്നിവരുടെ ദേഹവിയോഗത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതിയൻ (മുഖ്യരക്ഷാധികാരി), തോമസ് മാർ അത്താനാസിയോസ് (രക്ഷാധികാരി), യൂഹാനോൻ മാർ പോളിക്കാർപ്പോസ് (പ്രസിഡന്റ്), ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ (ജന. കൺവീനർ), ഫാ. ജോസഫ് കുര്യാക്കോസ്, ശ്രീ. ബിജു മാത്യു (ജോ. കൺവീനേഴ്സ്),ഫാ. തോമസ് അമയിൽ, ശ്രീ. സജി പട്ടരുമഠം (പ്രോഗ്രാം), ഫാ. ഗീവർഗ്ഗീസ് ജോൺ, ഡോ. ജിബി ജോർജ്ജ് (ഫിനാൻസ്), ഫാ. പി. കെ. കോശി, ശ്രീ. ജോൺസൺ ഉള്ളന്നൂർ(പബ്ലിസിറ്റി), ഫാ. തോമസ് ജോസഫ്, ശ്രീ. ജോബിൻ കെ. ജോർജ്ജ് (റിസപ്ഷൻ), ഫാ. ജോൺ ചാക്കോ, ശ്രീ. മനോജ് ജോർജ്ജ് (പ്രസ് & മീഡിയ), ഫാ. രാജൻ വർഗ്ഗീസ്, ശ്രീ. സി. കെ. റജി (ഫുഡ്), ഫാ. കുര്യൻ ജോസഫ്, ശ്രീ. ബെന്നി (അക്കോമഡേഷൻ), ഫാ. ജോൺ ദാനിയേൽ കോർ-എപ്പിസ്ക്കോപ്പാ, ശ്രീ. പി. എം. സാമുവേൽ (ഡിസിപ്ലിൻ), ഫാ. കോരുത് ചെറിയാൻ, ശ്രീ. റോബിൻ ജോ വർഗ്ഗീസ് (സ്റ്റേജ്), ഫാ. തോമസ് പി. നൈനാൻ, ശ്രീമതി സുജാ റോയി (ക്വയർ), ഫാ. ഐപ്പ് പി. സാം , ജേക്കബ് ഉമ്മൻ (സുവനീർ) ഫാ മാത്യു ഏബ്രഹാം, ശ്രീ. സന്തോഷ് മേട്ടിൽ (ട്രാൻസ്പോട്ടേഷൻ), ഫാ. ജിബു ഫിലിപ്പ്, കുമാരി ജിഷ മറിയം ജോർജ്ജ് (രജിസ്ട്രേഷൻ), ഫാ. സി. കെ. ഗീവർഗ്ഗീസ്, ഡോ. സജി കുര്യൻ (മെഡിക്കൽ), ഫാ. സഖറിയാ പനയ്ക്കാമറ്റം, ശ്രീ. കെ. ഒ. മാത്യു (വർഷിപ്പ്) എന്നിവരുടെയും കേന്ദ്രകമ്മിറ്റി അംഗങ്ങളുടെയും നേതൃത്വത്തിൽ വിവിധ കമ്മറ്റികൾ സമ്മേളനത്തിന്റെ വിജയത്തിനായി രൂപീകരിച്ചു. ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത് രൂപകല്പനചെയ്ത ലോഗോ യോഗത്തിൽ പ്രകാശനം ചെയ്തു.



*മാർത്തോമ്മൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയും എന്ന ചിന്താവിഷയത്തെ ആസ്പദമാക്കി ഗാനങ്ങൾ ക്ഷണിക്കുന്നു.*
*ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ,*
*ജനറൽ കൺവീനർ, ബഥേൽ അരമന, ചെങ്ങന്നൂർ*